


അതാണ് ഇവൎക്ക്
സമ്പൂൎണ്ണാരോഗ്യം
നൽകി
ഞങ്ങളുടെ ജീവിതം
സന്ദായകമാക്കിയത്.

**കേസരികുടീരം ലിമിററഡ്, മദിരാശി.**

മലബാർ, കൊച്ചി, തിരുവിതാംകൂർ, തെക്കൻ കൎണ്ണാടകം
മുതലായ ദിക്കുകളിലേക്കു ഏജണ്ടുമാർ :—
കൊച്ചിൻ മെഡിക്കൽ സ്റ്റോർസ്, തൃശ്ശിവപേരൂർ.

# The Standard Furniture Co., Ltd.,

**KALLAI, MALABAR.**



**Manufacturers of**
**HOUSEHOLD**
**and**
**OFFICE FURNITURE**

*Branches :—*

MADRAS— 34/35 General Patters Road, Mount Road.
TRICHINOPOLY-Promenade Road, Cantt.
COIMBATORE— Avanasi Road.
BANGALORE— Kempegowda Road, Bangalore City.

# Contents

# 1945—ലെ യുദ്ധസ്ഥിതി.

## കൂടുതൽ വലിയ സമരങ്ങൾ

വളരെക്കൂടുതൽ രക്തച്ചൊരിച്ചിൽ

## കൂടുതൽ തടവുകാർ

## ★ അതിനാൽ ★

## റെഡ്ക്രോസ്സിന് കൂടുതൽ

**ജോലി ചെയ്യേണ്ടിയിരിക്കുന്നു.**

“റെഡ്ക്രോസ്സ്” എന്ന അടയാളത്തോടുകൂടി
ഗവണ്ണറുടെ യുദ്ധഫണ്ടിന് അയച്ചുതരുന്ന തുകകൾ
നന്ദിപൂവ്വം കൈപ്പററുന്നതാണ്.

# *Use* "CROWN BRAND" TILES

Managing Proprietor:—
P. K. NAIR.

REGD



TRADE MARK

Estd. 1920.

Tele | gram: NAIR, FEROKE
| Phone: 70, Calicut.

Sales Depot &
Branch Office at
Wolfendhol
Street, Colombo

14" Gauge



**Perfect Model**

## Best quality "Crown" brand roofings and other tiles

Strong, light & non-porous.

Largely used throughout
INDIA, BURMA, CEYLON & F. M. S.

*Manufactured by:—*

**The Malabar Tile Works,**
**FEROKE, S. Malabar.**

---

## The South India Corporation (Madras) Ltd.,
### CALICUT H. O. Chettinad.

1. കമേർസിയൽ എമ്പോറിയം മിഠായിത്തെരുവ്, കോഴിക്കോട്:—

കൈത്തറിയിലും മില്ലുകളിലും ഉണ്ടാക്കുന്ന എല്ലാതരം ശീലത്തരങ്ങളും സിൽക്കുസാരികളും ഗവർമ്മെണ്ടു നിശ്ചയിച്ച വിലക്കു ഇവിടെ ചില്ലറയായി വിററുവരുന്നു. വലിയങ്ങാടിയിൽ ഞങ്ങളുടെ ഇരുമ്പുഷാപ്പിന്റെ മുകളിൽ ശീലത്തരങ്ങൾ മൊത്തമായും വിൽപ്പന നടത്തുന്നു.

2. പ്രൊഡ്യൂസ് ഡിപ്പാർട്ടുമെന്റ്, വലിയങ്ങാടി, കോഴിക്കോട്:—

അരി, പഞ്ചസാര, മററു ധാന്യങ്ങൾ മുതലായവ മൊത്തമായി വ്യാപാരം നടത്തുന്നു.

3. ഹാർഡ്വെയർ & എലക്ട്രിക്കൽ ഡിപ്പാർട്ടുമെന്റ്, വലിയങ്ങാടി, കോഴിക്കോട്:—

ഇവിടെ സൈക്കിൾ സ്പെയർ പാർട്ടുകൾ, എലക്ട്രിക്ക് സാമഗ്രികൾ, കെട്ടിടങ്ങൾക്കാവശ്യമുള്ളതായ ഇരുമ്പ്, പിച്ചള, പെയിന്റ്, പോളിഷ് മുതലായവ വിൽക്കപ്പെടുന്നു.

4. മലബാർ ടിമ്പർ സ്റ്റോർസ് കല്ലായി:—

എല്ലാതരം മരത്തരങ്ങളും ഉരുപ്പടിയായും പണിത്തരമായും ഇവിടെ കച്ചവടം നടത്തുന്നു.

5. ബോംബെ, വസീർ എനാമൽ വർക്ക്സ് കാരുടെ താക്കോൽമാർക്ക് എനാമൽ പ്ലെയിററ മുതലായവയും ആസ്പത്രികൾക്കാവശ്യമായ എല്ലാവിധ എനാമൽ സാമാനങ്ങളും, തങ്കക്കുട, തങ്കക്കോക്ക് എന്നീ മാർക്ക് തീപ്പെട്ടികളും മലബാർ ഡിസ്ട്രിക്ടിന്ന് ഞങ്ങൾ ഏജൻസി എടുത്ത് സപ്ലെ ചെയ്യുന്നുണ്ട്.

മേൽ വിവരിച്ച എല്ലാവിധ സാമാനങ്ങളും ഗവർമ്മെണ്ട് നിജപ്പെടുത്തിയ വിലക്ക് വിൽക്കപ്പെടുന്നതാണ്.

സൌത്ത് ഇന്ത്യാ കൊർപ്പൊറേഷൻ (മദിരാശി) ലിമിററഡ്, കോഴിക്കോട്.

# മാപ്പിള റവ്യൂ

പുസ്തകം 4. | 1945 ജനവരി | ലക്കം 9


# മുഹമ്മദുനബിയും സഹിഷ്ണുതയും


വി. അബ്ദുൽഖയ്യൂം


സഹിഷ്ണുതയുടെ പ്രണേതാവെന്ന് മുഹമ്മദുനബിയെ ന്യായമായി അഭിധാനം ചെയ്യാവുന്നതാണ്. വിശ്വാസസ്വാതന്ത്ര്യത്തെയും മതസഹിഷ്ണുതയെയും പ്രകീർത്തനം ചെയ്യുന്ന അത്ര അധികം ആജ്ഞകളും ഉപദേശങ്ങളും വിശുദ്ധ ഖുർആനിലും ഹദീസുകളിലും പരന്നുകിടക്കുന്നുണ്ട്. ഇതരമതസ്ഥാപകന്മാരായ ദൈവപ്രേത്യവാദികളെല്ലാം സത്യവാന്മാരായിരുന്നുവെന്നും അവരെയെല്ലാം വിശ്വസിക്കുകയും ബഹുമാനിക്കുകയും ചെയ്യേണ്ടതു മുസ്ലിംകൾക്കു ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്നും കല്പിച്ചതുതന്നെ മുഹമ്മദുനബിയുടെ മതസഹിഷ്ണുതയ്ക്കു ഉത്തമമായൊരു ദൃഷ്ടാന്തമാകുന്നു. വിശ്വാസസംബന്ധമായി പറകയാണെങ്കിൽ മുഹമ്മദുനബിക്കു മുമ്പു കഴിഞ്ഞുകഴിഞ്ഞുപോയ യാതൊരു പ്രവാചകനിലും വ്യത്യാസം കല്പിക്കാൻ ഒരു മുസ്ലിമിന്നവകാശമില്ല. അവരിൽ ഏതെങ്കിലും ഒരാളെ നിരസിച്ചുകൊണ്ട് ഒരു മുസ്ലിമായിരിപ്പാൻ ഒരാൾക്കും സാധിക്കുന്നതുമല്ല. ഇങ്ങനെയൊരുപദേശത്തിന്നു വിധേയരാവുകനിമിത്തം മുസ്ലിംകൾ ഇന്നേവരെ ഏതെങ്കിലും ഒരു മതാചാര്യനെ ആക്ഷേപിക്കുകയോ അധിക്ഷേപിക്കുകയോ ഉണ്ടായിട്ടില്ല. ഇതു ലോകമറിയുന്ന ഒരു പരമാർത്ഥമാണ്. അന്യമതങ്ങളുടെ സ്ഥാപകന്മാരായ ആത്മഗുരുക്കന്മാരെയും ദൈവനിയോഗത്താൽ അവതീർണ്ണരായ സത്യവാദികളാണെന്നു വിശ്വസിക്കുന്ന സ്ഥിതിക്കു അവരിൽ ഏതെങ്കിലും ഒരാളെ എങ്ങനെ ഒരു മുസ്ലിമിന്നു ആക്ഷേപിക്കാൻ സാധിക്കും?

മനുഷ്യനെ ദൈവിക മനുഷ്യനാക്കിത്തീർക്കാൻ വേണ്ടി ഇങ്ങനെ ആദ്ധ്യാത്മികോപദേഷ്ടാക്കൾ വരുകയെന്നതു് ഒരു ജനതയ്ക്കോ കാലത്തിന്നോ കുത്തകയായിരുന്നില്ല. ഖുർആൻ പറയുന്നപോലെ എല്ലാ കാലത്തും എല്ലാ ജനതയിലും പ്രവാചകന്മാർ ആവിർഭവിച്ചുകൊണ്ടിരുന്നിട്ടുണ്ട്. ലോകത്തുള്ള ഒരു ജനവിഭാഗവും ഒരു ജാഗ്രതപ്പെടുത്തുന്നവന്റെ ആഗമനത്തിൽ നിന്നൊഴിവായിട്ടില്ല എന്നതു ഖുർആന്റെ സ്പഷ്ടമായ പ്രഖ്യാപനമാണ്. അതുകൊണ്ട് ഖുർആനിൽ പേർ പറയപ്പെട്ടിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും ശരി, ലോകാവതാരം ചെയ്തിട്ടുള്ള സകല പ്രവാചകന്മാരെയും വിശ്വസിച്ചാദരിപ്പാൻ മുസ്ലിം നിർബ്ബന്ധിതനാകുന്നു.

മതസ്ഥാപകന്മാരെ ആക്ഷേപിക്കുക കാരണം ഇന്ത്യയിൽ പല വഴക്കുകളും വക്കാണങ്ങളുമുണ്ടായിട്ടുണ്ട്. എന്നാൽ മുഹമ്മദുനബിയുടെ മേൽപറഞ്ഞ ആദർശമനുസരിച്ച് എല്ലാവരും എല്ലാ മതസ്ഥാപകന്മാരെയും ബഹുമാനിക്കാൻ ശീലിക്കുകയായിരുന്നെങ്കിൽ അനേകം അനിഷ്ടസംഭവങ്ങളും ഉണ്ടാകാതെ കഴിക്കാമായിരുന്നു.

പ്രവാചകന്മാരെ മാത്രമല്ല ബഹുമാനിക്കാൻ മുഹമ്മദുനബി തന്റെ അനുയായികളോടാവശ്യപ്പെട്ടിട്ടുള്ളതു്. പൌരോഹിത്യം ഇസ്ലാമിൽ ഇല്ലാതിരുന്നിട്ടുകൂടി അന്യസമുദായങ്ങളിലെ പുരോഹിതന്മാർക്കു പ്രത്യേകം പരിഗണന നൽകാൻ അദ്ദേഹം മുസ്ലിംകളോടാജ്ഞാപിച്ചിരിക്കുന്നു. യുദ്ധകാലങ്ങളിൽപോലും പുരോഹിതന്മാരെയും വൈദികന്മാരെയും ഇതരമതക്കാരുടെ ദേവാലയങ്ങളെയും പ്രത്യേകം കാത്തുരക്ഷിപ്പാൻ നബി ശാസിച്ചിട്ടുണ്ട്.

വിഗ്രഹാരാധന മുസ്ലിംകൾക്കു നിഷിദ്ധമാണ്. വിഗ്രഹാരാധനയുടെ അർത്ഥമില്ലായ്മയെപ്പറ്റി ഖുർആനിൽ പലേടത്തും പ്രതിപാദിച്ചിട്ടുണ്ട്. എങ്കിലും അന്യരുടെ ആരാധനാപാത്രമായിരിക്കുന്ന വിഗ്രഹങ്ങളെ അവഹേളിക്കാൻ ഒരു മുസ്ലിമിന്നു പാടില്ലാത്തതാണ്.

നമ്മുടെ നാട്ടിൽ ക്ഷേത്രപ്രവേശനകാര്യം ഇന്നും ഒരു വിവാദവിഷയമാണല്ലോ. എന്നാൽ മുഹമ്മദ്ന

ബി ഇക്കാര്യത്തിൽ എന്തു മാതൃകയാണു കാണിച്ചുതന്നിരിക്കുന്നതെന്നു നോക്കുക!

നബിയുടെ മദീനയിലെ പ്രവാസകാലത്തു് ഒരിക്കൽ നജ്റാൻ എന്ന ദേശത്തുനിന്നു അബ്ദുൽമസീഹു എന്നാളുടെ നേതൃത്വത്തിൽ അറുപതുപേരടങ്ങിയ ഒരു ക്രൈസ്തവപ്രതിനിധിസംഘം മദീനയിൽ വരുകയുണ്ടായി. ഒരു ഞായറാഴ്ചദിവസമാണ്. ക്രിസ്ത്യാനികൾക്കു പ്രാർത്ഥനനടത്തുവാനായി ഒരു പ്രത്യേകസ്ഥലം മദീനയിലുണ്ടായിരുന്നില്ല. അവർക്കു പ്രാർത്ഥന നടത്തുകയുംവേണം. അവർ നബിയെ സമീപിച്ചു തങ്ങളുടെ ആവശ്യം പറഞ്ഞു. നബി യാതൊരു സംശയവുംകൂടാതെ മറുപടികൊടുത്തു:—നിങ്ങളെന്തിനാണ് വിഷമിക്കുന്നതു്? എന്റെ പള്ളിയിതാ! ഇതിനകത്തു കടന്നു നിങ്ങളുടെ ആചാരപ്രകാരം പ്രാർത്ഥന നടത്തിക്കോളൂ!

അതു മുഹമ്മദുനബി സ്ഥാപിച്ച 'മസ്ജിദുന്നബവി'യെന്ന ഒന്നാമത്തെ പള്ളിയായിരുന്നു. ക്രൈസ്തവസഹോദരന്മാരുടെ ആശ്ചര്യത്തിന്നളവുണ്ടായിരുന്നില്ല. വല്ല ഒഴിഞ്ഞുകിടക്കുന്ന സ്ഥലം മാത്രമായിരിക്കണം അവർ ആശിച്ചതും പ്രതീക്ഷിച്ചതും. നബി തന്റെ സ്വന്തംപള്ളി അന്യമതസ്ഥർക്കു അവരുടെ ആചാരമനുസരിച്ചു പ്രാർത്ഥനനടത്താൻ ഒഴിഞ്ഞുകൊടുക്കുമെന്നു അവർ ഊഹിക്കുകപോലും ചെയ്തിരിക്കയില്ല. അവർ കുതൂഹലിതചിത്തരായി നബിയുടെ ഔദാര്യം സ്വീകരിക്കുകയും ആ പള്ളിയിൽവെച്ചുതന്നെ അവരുടെ പ്രാർത്ഥനാകർമ്മം നടത്തുകയും ചെയ്തു. വിശുദ്ധ ഖുർആൻ പറയുകയാണ്: ദേവാലയങ്ങളിൽ ആരാധന നടത്തുന്നതിനെ തടഞ്ഞുകൊണ്ടു അവയ്ക്കു നാശമുണ്ടാക്കാൻ ശ്രമിക്കുന്നവനേക്കാൾ മഹാപാപി ആരാണ്?”

പരിഷ്കാരത്തിന്റെ പരമകാഷ്ഠയിലെത്തിയെന്നു വാദിക്കുന്ന ഈ 20-ാം നൂറ്റാണ്ടിലെ ലോകത്തിന്നുപോലും ഇമ്മാതിരി ഒരു സഹിഷ്ണുത കാണിപ്പാൻ സന്മനസ്സുണ്ടായിട്ടുണ്ടോ എന്നു വായനക്കാരൊന്നു ചിന്തിച്ചുനോക്കട്ടെ! ഇല്ല, ഇന്നത്തെ ലോകം ഇപ്പോഴും സ്വജാതീയരെന്നു പറയപ്പെടുന്നവർക്കുതന്നെ ക്ഷേത്രപ്രവേശം അനുവദിക്കേണമോ വേണ്ടയോ എന്നു തർക്കിക്കുന്ന ഘട്ടത്തിലെത്തിയതേയുള്ളൂ.

മുഹമ്മദുനബിയുടെ മതസഹിഷ്ണുതയെ തെളിയിക്കുന്ന മറ്റൊരു സംഗതി അദ്ദേഹം തന്റെ അനുയായികൾക്കു ഇതര മതസ്ഥരുമായി വിവാഹംനടത്താൻ അനുവാദം നൽകിയതാകുന്നു. ദൈവിക ഗ്രന്ഥത്തിന്നു അവകാശികളായിട്ടുള്ള ഏതൊരു വർഗ്ഗക്കാരുമായും വിവാഹ ബന്ധത്തിലേർപ്പെടാൻ ഒരു മുസ്ലിമിന്നു വിരോധമില്ലാത്തതാണ്. എന്നാൽ ഈ സംഗതിയിൽ അന്യമതസ്ഥന്മാർ ഒരാക്ഷേപം പുറപ്പെടുവിക്കാറുണ്ട്. അതായതു മുസ്ലിം പുരുഷന്മാർക്കു് അമുസ്ലിം സ്ത്രീകളെയെന്നോണം മുസ്ലിം സ്ത്രീകൾക്കു അമുസ്ലിം പുരുഷന്മാരെ വിവാഹംചെയ്വാൻ അനുവദിച്ചിട്ടില്ലെന്നുള്ളതാണ്. ഇതൊരു പക്ഷപാതമല്ലേ എന്നവർ ചോദിക്കുന്നു. ഇതു കാര്യത്തിന്റെ യാഥാർത്ഥ്യം മനസ്സിലാക്കാത്തതുകൊണ്ടുത്ഭവിക്കുന്ന ഒരു ചോദ്യമാണ്. എന്തെന്നാൽ, മിശ്രവിവാഹംകൊണ്ടുദ്ദേശിക്കപ്പെടുന്നതു് അന്യമതസ്ഥരുമായി അടുപ്പവും വേഴ്ചയും വളർത്തലാണെങ്കിൽ, അതു മുസ്ലിംപുരുഷന്മാർ ഇതരസമുദായങ്ങളിലെ സ്ത്രീകളെ വിവാഹംചെയ്യുന്നതുകൊണ്ടുതന്നെ സാദ്ധ്യമാകുന്നതാണ്. പിന്നെ, അന്യസമുദായങ്ങളിലെ പുരുഷന്മാരുമായി വിവാഹം നടത്താൻ മുസ്ലിംസ്ത്രീകൾക്കനുവാദം കൊടുക്കാത്തതെന്താണെന്നല്ലേ! സ്ത്രീകൾ സ്വാഭാവികമായിത്തന്നെ അബലകളാണ്. ശാരീരികമായും മാനസികമായും അവർ പുരുഷന്മാരെക്കാൾ ഒരു പടി താഴ്ന്ന സ്ഥിതിയിലാണുള്ളതു്. ഇതൊരു പരമാർത്ഥം മാത്രമാകുന്നു. ആ സ്ഥിതിക്കു പുരുഷന്മാരുടെ നിർബ്ബന്ധത്തിന്നു സ്ത്രീകൾ എളുപ്പം വിധേയരായേക്കാം. ഒരു മുസ്ലിമിന്നാണെങ്കിൽ മതകാര്യത്തിൽ അവന്റെ ഭാര്യയെപ്പോലും നിർബ്ബന്ധിക്കുവാനവകാശമില്ല. “മതകാര്യത്തിൽ നിർബ്ബന്ധമില്ല; എന്തെന്നാൽ, സത്യം അസത്യത്തിൽനിന്നു സ്വയം പ്രത്യക്ഷമായിരിക്കുന്നു.” “ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ; അല്ലാത്തവർ വിശ്വസിക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ!” “നിങ്ങൾക്കു നിങ്ങളുടെ മതം; എനിക്കു എന്റെ മതം” ഇതെല്ലാം വിശുദ്ധ ഖുർആനിലെ ഉൽബോധനങ്ങളാണ്. എന്നിരിക്കെ വിശ്വാസകാര്യത്തിൽ, മറ്റൊരാളുടെമേൽ—അതു തന്റെ ഭാര്യയായിരുന്നാലും ശരി—നിർബ്ബന്ധം ചെലുത്താൻ ഒരു മുസ്ലിമിന്നു എങ്ങനെ സാധിക്കും? ഇതര സമുദായങ്ങളുടെ മതപ്രമാണ ഗ്രന്ഥങ്ങളിൽ ഇങ്ങിനെ വിശ്വാസ സ്വാതന്ത്ര്യമനുവദിച്ചിട്ടില്ലാത്ത സ്ഥിതിക്കു മുസ്ലിം സ്ത്രീകൾ അന്യമതങ്ങളിലെ പുരുഷന്മാരുടെ ഭാര്യമാരായാൽ തങ്ങളുടെ ഭർത്താക്കന്മാരുടെ നിർബ്ബന്ധത്തിന്നു വിധേയരാകേണ്ടിവരുന്നതാണ്. നേരെമറിച്ച് മുസ്ലിംകളുടെ ഭാര്യാപദം സ്വീകരിക്കുന്ന സ്ത്രീകൾക്കു, ഖുർആനിലെ മേല്പറഞ്ഞ കല്പനകളുള്ളേടത്തോളം കാലം തങ്ങളുടെ ഭർത്താക്കന്മാരവരെ വിശ്വാസകാര്യത്തിൽ നിർബ്ബന്ധിച്ചേക്കുമെന്നു സംശയിപ്പാൻപോലും വഴിയില്ല. അതുകൊണ്ടു ഇക്കാര്യത്തിൽ ഇസ്ലാമിന്റെ വിധിയെ കുറ്റപ്പെടുത്തുന്നതു് തികച്ചും തെറ്റാണ്.

മുഹമ്മദുനബിയുടെ സഹിഷ്ണുതയെ പ്രകാശിപ്പിക്കുന്ന ഒരേ ഒരു സംഭവം കൂടിപ്പറഞ്ഞു് ഞാനീ ലേഖ

നത്തെ ഉപസംഹരിച്ചേക്കാം. ഒരു ദിവസം നബി തന്റെ സഹചരന്മാരോടുകൂടിയിരുന്നു വർത്തമാനം പറയുകയായിരുന്നു. തൽസമയം ആ വീഥിയിൽകൂടി ഒരു മയ്യത്ത് കൊണ്ടുവരുന്നതുകണ്ടു നബി പെട്ടെന്നു വർത്തമാനംനിറുത്തി മയ്യത്തിനെ ബഹുമാനിക്കാനായിക്കൊണ്ട് എഴുന്നേററുനിന്നു. തന്റെ സഹചരന്മാരിലൊരാൾ പറഞ്ഞു:—“നബിയേ, അതൊരു യഹൂദന്റെ മൃതദേഹമാണ്.” നബി പ്രതിവചിച്ചു:— അതെ, അതൊരു സാധു യഹൂദന്റെ ശവശരീരമാണെന്നു അറിഞ്ഞുകൊണ്ടുതന്നെയാണ് ഞാനതിനെ ബഹുമാനിക്കാൻ എഴുന്നേററുനിന്നത്. ആ ശരീരത്തിലും ദൈവത്തിങ്കൽനിന്നുള്ള അമരമായൊരു ആത്മാവു കുടികൊണ്ടിരുന്നു. നമുക്കതിൽനിന്നു പാഠമൊന്നും പഠിക്കാനില്ലയോ?”

ചുരുക്കിപ്പറഞ്ഞാൽ നബിയുടെ സഹിഷ്ണുത നിസ്തുല്യമാണ്; നിരാക്ഷേപമാണ്; ലോകവ്യാപകവുമാണ്. ആ മഹാനുഭാവന്റെ ആത്മീയാവസ്ഥയെ ദൈവം മേല്ക്കുമേൽ ഉയർത്തുമാറാകട്ടെ! സല്ലല്ലാഹു അലൈഹിവസല്ലം.

# യവനമഹിമ

വറുഗീസ് കളത്തിൽ എം. എ.

കലാകാരന്മാരുടെ പൂജാകേന്ദ്രവും മഹാചിന്തകന്മാരുടെ ജന്മഭൂമിയും രാഷ്ട്രീയ തത്വങ്ങളുടെയും ഭരണരീതികളുടെയും പരീക്ഷണരംഗവും ആയിരുന്ന യവനദേശത്തിലെ ഇന്നത്തെ അനിശ്ചിതാവസ്ഥ ഏതൊരു ഹൃദയത്തെയും വേദനിപ്പിക്കാതിരിക്കയില്ല. എന്നാൽ, പുരാതനകാലത്തെ യവനമഹിമയെക്കുറിച്ച് ഇപ്പോഴും ചരിത്രകാരന്മാർ പുകഴ്ത്തിക്കൊണ്ടിരിക്കുന്നുവെന്നുള്ളത് പ്രത്യേകം പ്രസ്താവയോഗ്യമാണ്.

## സഞ്ചാരികൾ

സഞ്ചാരികളിൽ അദ്വിതീയസ്ഥാനം സമാർജ്ജിച്ച യവനന്മാർ ലോകത്തിന്റെ വിവിധഭാഗങ്ങളിൽ അവരുടെ മഹിമയേറിയ സംസ്കാരത്തെ പൗരാണികകാലത്തുതന്നെ പ്രചരിപ്പിച്ചു. സമുദ്രയാത്രയിൽ അതീവ തല്പരന്മാരായിരുന്ന യവനന്മാർ ലോകത്തിലെ ഐശ്വര്യസമ്പൂർണ്ണമായ തുറമുഖങ്ങളിലേക്ക് അവരുടെ വ്യാപാരനൗകകളെ തിരിച്ചുവിട്ടു. വിലയേറിയ സാധനങ്ങൾ വിവിധ കേന്ദ്രങ്ങളിൽനിന്ന് ശേഖരിക്കയും ആദായകരമായ രീതിയിൽ വിതരണം ചെയ്യുകയും ചെയ്തുവന്നു.

കേരളീയ തുറമുഖങ്ങളിൽ പ്രഥമഗണനീയമായിരുന്ന വഞ്ചിയിൽ ചേരരാജാക്കന്മാരുടെ കാലത്തുതന്നെ യവനസഞ്ചാരികൾ വ്യാപാരത്തിനായി വന്നിട്ടുണ്ടെന്നും, സംസ്കാരസമ്പന്നരും വിശാലഹൃദയരുമായ കേരളീയ നാടുവാഴികൾ അവരെ യഥോചിതം സല്ക്കരിക്കയും സഹായിക്കയും ചെയ്തിട്ടുണ്ടെന്നുമുള്ള സംഗതി നമുക്ക് അഭിമാനപൂർവ്വം സ്മരിക്കാവുന്നതാണ്.

മഹാസേനാനിയായിരുന്ന അലക്സാണ്ടർ അദ്ദേഹത്തിന്റെ അതുല്യമായ സൈനികശക്തി ഭാരതഭൂമിയുടെ നേർക്ക് പ്രയോഗിച്ചു, ദൃഷ്ടിയിൽ പെട്ടവരെയെല്ലാം കീഴടക്കി, വിജയശ്രീലാളിതനായി തിരിച്ചുപോയ കാലം മുതൽ ഉത്തരേന്ത്യയിൽ യവനസംസ്കാരത്തിന് കൂടുതൽ പ്രാബല്യം സിദ്ധിച്ചു. യവനദേശവും ഭാരതവും തമ്മിലുള്ള ബന്ധം ശ്രേയസ്കരവും സുദൃഢവും ആയിരുന്നു.

## യൂറോപ്പിൽ ഗ്രീസിനുള്ള സ്ഥാനം

ഏഷ്യയിൽ ഭാരതത്തിനുള്ളതിനെക്കാൾ മഹത്തായ ഒരു സ്ഥാനമാണ് യൂറോപ്പിൽ ഗ്രീസിനുള്ളത്. യൂറോപ്യൻ സംസ്കാരത്തിന്റെ ഉത്ഭവസ്ഥാനം ഗ്രീസുതന്നെയാണ്. ഗ്രീസിന്റേതിനെ അതിശയിക്കുന്ന ഒരു സംസ്കാരം ഇതേവരെ ഭൂമുഖത്ത് ഉദയം ചെയ്തിട്ടില്ലെന്നുതന്നെ പറയാം.

റോമന്മാരുൾപ്പെടെ കിരാതതുല്യന്മാരായ മററു വർഗ്ഗക്കാർ ഗ്രീസിനെ പലപ്പോഴും ആക്രമിച്ചിട്ടുണ്ട്. അങ്ങനെയുള്ള ആക്രമണങ്ങളിൽ ചിലപ്പോൾ ശത്രുക്കൾ ഗ്രീസിനെ പരാജയപ്പെടുത്തിയിട്ടുണ്ട്. എന്നാൽ വിജയം പ്രാപിച്ചവരായ വിദേശീയരെപ്പോലും സംസ്കാരമുള്ളവരാക്കിത്തീർക്കത്തക്കവണ്ണം യവനന്മാർക്ക് വിദ്യാസമ്പത്തും സാമർത്ഥ്യവും ഉണ്ടായിരുന്നു.

സോക്രട്ടീസ്, പ്ലേറേറാ, അരിസ്റ്റോട്ടൽ മുതലായ തത്വചിന്തകന്മാരുടെ മുമ്പിൽ ഏതൊരു വിദ്യാസമ്പന്നനാണ് തലകുനിയ്ക്കാത്തത്? നാടകരചനയിലും, കാവ്യനിർമ്മാണത്തിലും, ചിത്രമെഴുത്തിലും, ശില്പവിദ്യയിലും വാസനയും നൈപുണ്യവും തികഞ്ഞ യവനകലാകാരന്മാരുടെ മാഹാത്മ്യത്തെ ഏതൊരു കലാസ്നേഹിയും പുകഴ്ത്തിപ്പാടാതിരിക്കയില്ല. സോഫോക്ലിസിന്റെയും മററും ശോകാന്തനാടകങ്ങൾ വിശ്വവിഖ്യാതങ്ങളാണ്. ചരിത്രകലയുടെ പിതാവ് എന്ന സ്ഥാനം സമ്പാദിച്ച ഹെറഡോട്ടസിനെ ലോകചരിത്രം ഒരു കാലത്തും വിസ്മരിക്കയില്ല. യൂറോപ്യൻ മഹാകവികൾക്ക് മാർഗ്ഗദർശിയായിരുന്ന ഹോമറുടെ മഹാകാവ്യം ഇന്നും യവനന്മാരെ പുളകംകൊള്ളിച്ചുകൊണ്ടിരിക്കുന്നു. ആ പുരാതനരാജ്യത്ത് ജാതന്മാരായ ഡമോസ്തനീസ് ആദിയായ പ്രഭാഷണചതുരന്മാരെ അതിശയിക്കുന്നവർ ഒരിടത്തും ഒരു കാലത്തും ഉണ്ടായിട്ടില്ല.

ഏകാധിപത്യം മുതൽ ജനാധിപത്യംവരെയുള്ള സർവ്വഘട്ടങ്ങളിലുംകൂടി ഗ്രീസ് കടന്നുപോയിട്ടുണ്ട്. കുറെക്കാലമായി അന്യാധിപത്യത്തിൽക്കൂടി ആ മഹാരാജ്യം കടന്നുപോകുകയായിരുന്നു.

## പൌരബോധം

പൌരസ്വാതന്ത്ര്യത്തെയും നിയമസംഹിതയെയും യവനന്മാർ അത്യധികം ആദരിച്ചുവന്നു. പുരാതനകാലത്ത് അവിടെ ഒരു പൌരനു വേറൊരു പൌരന്റെമേൽ യാതൊരധികാരവും ഉണ്ടായിരുന്നില്ല. ഒരുത്തൻ കുററവാളിയായിരുന്നാൽതന്നെ അവനെ ബന്ധിക്കുവാനോ, മർദ്ദിക്കുവാനോ വേറൊരു പൌരന് അവകാശമുണ്ടായിരുന്നില്ല. അതിനാൽ വിദേശത്തുനിന്നു ആളുകളെ കൊണ്ടുവന്നാണ് പോലീസ് ജോലി നിർവ്വഹിച്ചുവന്നത്. അത്രയ്ക്ക് അതിരററ സമത്വബോധമായിരുന്നു ആ വിശിഷ്ടജനതയ്ക്കുണ്ടായിരുന്നത്. സ്പാർട്ടയിലും മററുമുണ്ടായിരുന്ന ഭരണരീതി കമ്മ്യൂണിസത്തിന്റെയോ സോഷ്യലിസത്തിന്റെയോ ഏററവും പ്രായോഗികമായ രൂപം മാത്രമായിരുന്നു. അവയെല്ലാം കാലചക്രത്തിന്റെ ത്വരിതഗമനത്തിൽ മറഞ്ഞുപോയി. അധുനാതന ഗ്രീസിൽ ഇതൊന്നും കാണ്മാ

നില്ല. കലാസുന്ദരവും സംസ്കാരസമ്പന്നവുമായ യവനനഗരങ്ങളെ ദർശിക്കുവാനുള്ള ആഗ്രഹത്തോടുകൂടി ആണെങ്കിലും ഗ്രീസു സന്ദർശിക്കുന്നതായാൽ, ഫലം നിരാശതയായിരിക്കും.

## ഇപ്പോഴത്തെ സ്ഥിതി

മുമ്പ് പോലീസ് ജോലിക്കായി യവനന്മാർ അന്യദേശീയരെ വിളിച്ചുവരുത്തിയെന്ന് പറയുകയുണ്ടായല്ലോ. അത് സമത്വബോധത്തിന്റെ ഫലമായിരുന്നു. ഇപ്പോൾ വിളിക്കാതെതന്നെ അന്യദേശീയർ അവിടെ ഭരണം നടത്തുവാൻ വെമ്പുന്നു. അത് ഗ്രീസിന്റെ ബലഹീനതയുടെയും അന്തച്ഛിദ്രത്തിന്റെയും ഫലമാണ്. സമാധാന പാലനത്തിന്റെ പേരുപറഞ്ഞ് ബ്രിട്ടീഷ് പട്ടാളങ്ങൾ ഗ്രീസിൽ സായുധരായി പ്രവർത്തിക്കുവാൻ ഇടയായി. സമാധാനത്തിന്റെ പേരിൽ സഖ്യവിമാനങ്ങൾ ആ രാജ്യത്തിന്റെ മുകളിൽ പലവട്ടം പറന്നു.

കുറച്ചുവർഷങ്ങൾക്കുമുമ്പു മുസ്സലീനിയുടെ സൈന്യങ്ങൾ ഗ്രീസ്സിനെ കീഴടക്കുവാൻ ശ്രമിച്ചു. പഴയ റോമാസാമ്രാജ്യത്തിന്റെ പ്രശസ്തിയെ വീണ്ടെടുക്കണമെന്നുള്ളതായിരുന്നു മുസ്സലീനിയുടെ ഉദ്ദേശം. എന്നാൽ ജർമ്മൻ സേച്ഛാധിപന്റെ അധൃഷ്യമായ സൈനികശക്തിയുടെ സഹായത്തോടുകൂടി മാത്രമേ മുസ്സലീനിക്ക് ഗ്രീസ്സിനെ കീഴടക്കുവാൻ സാധിച്ചുള്ളു.

ഇയ്യിടെയായി അഭ്യന്തരകലഹമായിരുന്നു ഗ്രീസിനെ ക്രമാധികം അലട്ടിക്കൊണ്ടിരുന്നത്. 1,500,000 അംഗങ്ങളുള്ള ദേശീയ മോചന സമരനിരയെയാണ് ഇ. എ. എം. എന്നു പറയുന്നത്. അതിനോട്, ചേർന്നു പ്രവർത്തിക്കുന്ന 75,000 ഒളിഭടന്മാരുടെ സംഘത്തെ ഇ. എൽ. എ. എസ്. എന്നു വിളിച്ചുവരുന്നു. ഇതിന്റെ എതിർസംഘടനയായ ഇ. ഡി. ഇ. എസിൽ 10,000 അംഗങ്ങൾ മാത്രമേ ഉള്ളുവെന്നു പറയപ്പെടുന്നു.

ഗ്രീസിൽ സായുധരായി പ്രവർത്തിച്ച ഒളിഭടന്മാർ പുരാതന സമരവീരന്മാരെ അനുസ്മരിപ്പിക്കുന്നു. അവർ ഗ്രീസിനെ സർവ്വരാഷ്ട്രങ്ങളുടെയും ശ്രദ്ധയ്ക്ക് വിഷയീഭവിപ്പിച്ചു. അവരോട് സന്ധിയാലോചിക്കുവാൻ അചഞ്ചലനായ മി. ചർച്ചിൽ പരിവാരസമേതനായി ആതൻസിലേക്കു പറന്നു. തന്ത്രജ്ഞനായ ബ്രിട്ടീഷ് പ്രധാനമന്ത്രിയുടെ ഉപായങ്ങൾക്കോ ഭീഷണികൾക്കോ അവർ വശംവദരായില്ല. ബ്രിട്ടീഷ് പ്രജകളും ഗവർമ്മെന്റ പക്ഷക്കാരും ഉൾപ്പെട്ട നിരവധി ജനങ്ങളെ അവർ തടവുകാരാക്കി. യാതൊരു തീരുമാനത്തിലും എത്തിച്ചേരുവാൻ നിർവ്വാഹമില്ലാതെ തന്ത്രജ്ഞന്മാരെല്ലാവരും വിഷമിച്ചിരുന്ന ഒരവസരത്തിൽ ആർച്ചുബിഷപ്പ് ദമസ്കിനോസ് മദ്ധ്യസ്ഥത വഹിക്കാമെന്നും, റീജന്റപദം സ്വീകരിക്കാമെന്നും സമ്മതിച്ചു.

## ദമസ്കിനോസ്

ആർച്ചുബിഷപ്പ് ദമസ്കിനോസിന്റെ അന്യാദൃശമായ ചാതുര്യം നിമിത്തവും വ്യക്തിമാഹാത്മ്യം നിമിത്തവും ഇരുകൂട്ടരെയും ഒരു വിധത്തിൽ യോജിപ്പിക്കുവാൻ സാധിച്ചു. ഫെബ്രുവരി 12-ാനു- ഗ്രീക്കു ഗവർമ്മെന്റും ഇടതുപക്ഷക്കാരും സന്ധിയുടമ്പടിയിൽ ഒപ്പുവെച്ചു. ജർമ്മനാക്രമണം നിമിത്തവും ആഭ്യന്തരകലഹം നിമിത്തവും ക്ഷീണിതയായ ഗ്രീസുരാജ്യം അന്ന് ആശ്വാസത്തിന്റെ നെടുവീർപ്പുവിട്ടു. ആ മഹാരാജ്യത്തിന്റെ സന്താനങ്ങൾ ആതൻസിലെ വീഥികളിൽക്കൂടി ജയാരവം മുഴക്കിക്കൊണ്ട് ഘോഷയാത്ര നടത്തി.

ഇപ്രകാരം യവനദേശീയരെ ഹർഷപുളകിതരാക്കിത്തീർക്കത്തക്കവണ്ണം താല്ക്കാലികമായ ഒരു സന്ധിയെങ്കിലും സൃഷ്ടിക്കുവാൻ പ്രധാനകാരണഭൂതൻ ആതൻസിലെ ആർച്ചുബിഷപ്പായ ദമസ്കിനോസ് ആണെന്നുള്ളത് നിസ്തർക്കമാണ്. ജർമ്മൻകാർ ഗ്രീസിനെ ആക്രമിച്ച ആ ഭയങ്കരഘട്ടത്തിൽ ഇദ്ദേഹത്തിന്റെ അരമന ഒരു വലിയ പ്രതിരോധകേന്ദ്രമായി രൂപാന്തരപ്പെട്ടു. സ്വജനങ്ങളെ ജർമ്മൻകാർ വെടിവെച്ചു കൊല്ലുന്നതിനുപകരം സ്വജീവനെ ജർമ്മൻകാരുടെ കൈയിലേല്പിക്കുവാൻ ഇദ്ദേഹം തയ്യാറായിരുന്നു.

ആറര അടി ഉയരമുള്ള ഇദ്ദേഹത്തിൽ പിൻഡസ് പർവ്വതനിരയിലെ അജപാലന്മാരുടെ ചൈതന്യം സദാ കളിയാടിക്കൊണ്ടിരിക്കുന്നു. ഇപ്പോൾ ഇദ്ദേഹത്തിന് അമ്പത്തിആറു വയസ്സു പ്രായമുണ്ട്. ഇദ്ദേഹം ആതൻസ് സർവ്വകലാശാലയിലെ ഒരു നിയമവിദ്യാർത്ഥിയായിരുന്നു. മുമ്പു രാഷ്ട്രീയകാര്യങ്ങളിൽ ഇടപെട്ടിട്ടില്ലെങ്കിലും ഗ്രീക്കു ദേശീയനവോത്ഥാനപ്രസ്ഥാനത്തിലെ പ്രധാന പ്രവർത്തകനായിരുന്ന വെനിസലോസിന്റെ പുരോഗമനപരമായ ആദർശങ്ങളെ ഇദ്ദേഹം ബഹുമാനിച്ചിരുന്നു. മതകാര്യങ്ങളിലും ഇദ്ദേഹം, ഒരു വിപ്ലവകാരിയായി പ്രവർത്തിച്ചു. പഴയ പഞ്ചാംഗം മാററി ഗ്രിഗോറിയൻ പഞ്ചാംഗം സ്വീകരിക്കുവാൻ ഗ്രീക്കു ഓർതഡോക്സ് സഭയെ പ്രേരിപ്പിച്ചത് ഇദ്ദേഹമായിരുന്നു. 28-ാമത്തെ വയസ്സിൽ ഇദ്ദേഹം കൊരിന്ത്യയിലെ ബിഷപ്പായി നിയമിക്കപ്പെട്ടു. കൊരന്ത്യയിലെ ഭൂമികുലുക്കം നിമിത്തമുണ്ടായ ദുരിതത്തിന് ആശ്വാസം നേടുന്നതിനുവേണ്ടി ഇദ്ദേഹം അത്യധികം കഷ്ടപ്പെട്ടിട്ടുണ്ട്.

മുമ്പൊരു ഘട്ടത്തിലും ഇദ്ദേഹം ഗ്രീസിനെ ഭിന്നതയിൽനിന്ന് രക്ഷിച്ചിട്ടുണ്ട്. വെനിസലോസിന്റെ കൂട്ടാളികളെയും, അവരുടെ എതിരാളികളെയും, രാജപക്ഷക്കാരെയും, റിപ്പബ്ളിക്കകാരെയും തമ്മിൽ യോജിപ്പിക്കുവാൻ ഇദ്ദേഹം 1930-ൽ അമേരിക്കയിൽ പോയി വിജയകരമായ കൂടിയാലോചനകൾ നടത്തുകയുണ്ടായി.

# ചില രഹസ്യങ്ങൾ

(ലോകാവലോകി)

### മനുഷ്യൻ ചമ്മന്തിയായിപ്പോവാത്തതെന്തുകൊണ്ട്?

കേൾക്കുമ്പോൾ ഇതെന്തൊരു വിഡ്ഢിത്തമാണ് പറയുന്നതു എന്നു തോന്നിപ്പോകും. എന്നാൽ വാസ്തവം അങ്ങിനെയല്ല. ഇതിൽ വമ്പിച്ച ഒരു രഹസ്യം അന്തർഭവിച്ചുകിടക്കുന്നുണ്ട്. അതെ, വളരെപേർ മനസ്സിലാക്കീട്ടുണ്ടാവാനിടയില്ലാത്ത ഒരു രഹസ്യം-ബ്രഹ്മാണ്ഡഘടനയെ ബാധിക്കുന്ന ഒരു വലിയ രഹസ്യം. ഇനി അതെന്താണെന്നല്ലെ അറിയേണ്ടതു്. ഇതാകേട്ടുകൊൾവിൻ:—ഈ ഭൂലോകത്തിലെ ഓരോ മനുഷ്യനും-രാജാവായാലും ശരി, യാചകനായാലും ശരി-ജീവിതയാത്രചെയ്യുന്നതു 33,600 റാത്തൽ (അതായതു 15 ടൺ) ഭാരവും വഹിച്ചുകൊണ്ടാണ്. അതെങ്ങിനെയെന്നോ? നമ്മുടെചുറ്റും വായുനിറഞ്ഞു കിടക്കുന്നുണ്ടെന്ന് നിങ്ങൾക്കറിയാമല്ലൊ. ചുറ്റും മാത്രമല്ല, നമ്മുടെ തലക്കുമീതെ 200 നാഴിക ഉയരത്തോളം വായു നിറഞ്ഞുനിൽപ്പുണ്ട്. നമ്മുടെ തലക്കു മുകളിലുള്ള ഈ വായുമണ്ഡലത്തിന്റെ സമ്മർദ്ദശക്തി (atmospheric pressure) 33,600 റാത്തൽ തൂക്കമുള്ള ഒരു ചുമടിന്റെ ഘനത്തിന്ന് തുല്യമാണ്. ഒരിംഗ്ലീഷ് പത്രകാരൻ കൂട്ടിയിട്ട കണക്കുപ്രകാരം 12 വലിയ മോട്ടോർക്കാറിന്റെ ഘനത്തിനു സമം! ഇത്രയും വമ്പിച്ച ഒരു ഭാരം നാം വഹിക്കുന്നുണ്ടെന്നു ഓർക്കുമ്പോഴാണ് ഈ തലക്കെട്ടിലെ ചോദ്യം നമ്മുടെ ചിന്താവീഥിയിൽ ഉയർന്നുവരുന്നതു്. "മനുഷ്യൻ ചതഞ്ഞു ചമ്മന്തിയായിപ്പോവാത്തതെന്തുകൊണ്ട്?" അതിന്നും തക്കതായ കാരണമുണ്ട്. നമ്മെ ഈ ആപത്തിൽനിന്നു രക്ഷിക്കുന്നതും വായുതന്നെയാണ്. പക്ഷെ, അതു നമ്മുടെ ദേഹാന്തർഭാഗത്തിലുള്ള വായുവത്രെ. ഉള്ളിലുള്ള വായുവിന്റെ പുറത്തേക്കുള്ള സമ്മർദ്ദവും, പുറമെയുള്ള വായുവിന്റെ ഉള്ളിലേക്കുള്ള സമ്മർദ്ദവും തുല്യനിലയിലാണ്. അതിനാൽ നമ്മുടെ ശരീരം തുലാസിന്റെ സൂചി പോലെ സമനിലയിൽ നിൽക്കുന്നു. അതുകൊണ്ടു നാം യാതൊന്നും അറിയുന്നില്ല. അറിയാത്തതും നല്ലതുതന്നെ. ഒരു ലേശം നില തെറ്റീട്ടാണെങ്കിൽ കാര്യം പറയാനുണ്ടോ? രസായനപാകംതന്നെ! മനുഷ്യൻ എന്നു വേണ്ട, വല്ല ജീവജാലവും ഈ ഭൂമുഖത്തു ശേഷിക്കുമോ? ദൈവമേ! അതാലോചിക്കുമ്പോൾതന്നെ തലചുററുന്നു. അപ്രമേയപ്രഭാവശാലിയായ ആ സൃഷ്ടികർത്താവ് തന്നെയാണ് അണുപോലും ഈ സൂചിയുടെ സമനില തെറ്റിക്കാതെ സൂക്ഷിച്ചുകൊണ്ടുപോരുന്നതു്. അദ്ദേഹം എത്ര ദയാലുവാണെന്നു നോക്കുക! കാരുണ്യവാരാന്നിധിതന്നെ, സംശയമില്ല. അല്ലയോ ജഗന്നിയന്താവേ, ഈ പാവങ്ങളുടെ മേൽ കനിവാന്ന് അങ്ങയുടെ അജ്ഞാതൈന്ദ്രിക ജാലവിദ്യകൊണ്ട് മേലിലും ഇതു ഈ സ്ഥിതിയിൽതന്നെ നിലനിർത്തിത്തരേണമേ! അതുലബലവാനായ അങ്ങയുടെ നാമത്തിൽ നിസ്സഹായരായ ഞങ്ങൾ ദിവസംപ്രതി കാലത്തുണർന്നെഴുന്നേൽക്കുമ്പോൾ നൂറുനൂറു സ്തോത്രം ചൊല്ലിയേക്കാം. പോരെങ്കിൽ കിടന്നുറങ്ങുവാൻ പോകുമ്പോഴും. ഞങ്ങൾ കുട്ടികളെക്കൊണ്ടു ചൊല്ലിക്കാറുള്ളതുപോലെ,

'ദൈവമേ! കൈതൊഴാം കാക്കുമാറാകണം!'

### ലോകാംബയ്ക്കു വയസ്സെത്രയായി?

ഭൂഗർഭശാസ്ത്രജ്ഞന്മാർ സാധാരണമായി മണ്ണിനുള്ളിൽനിന്നു കിളച്ചെടുത്ത സാധനങ്ങളുടെ—ആയുധങ്ങൾ, പാത്രങ്ങൾ, ആഭരണങ്ങൾ മുതലായവയുടെ—വയസ്സുനിർണ്ണയിച്ചു പറയാറുണ്ടല്ലോ—ഒന്നുകിൽഅവ പല്ലവവംശത്തിന്റെ കാലത്തേതു്, അല്ലെങ്കിൽ ചോളവംശത്തിന്റെകാലത്തേത് എന്നും മററും. ഇങ്ങിനെ വമ്പിച്ചമരങ്ങളുടെ വയസ്സും കണക്കാക്കാറുണ്ട്. എന്നാൽ ഭൂമിയുടെ ആകെവയസ്സു നിർണ്ണയിക്കുവാൻ ഇങ്ങിനെ വല്ല ലക്ഷണങ്ങളുമുണ്ടോ ആവോ? ഉണ്ടായിരിക്കണം. ഡോക്ടർ കെ എസ്. കൃഷ്ണൻ കുറേമുമ്പു മതിരാശിയിൽവെച്ചു ചെയ്ത പ്രസംഗത്തിൽ ഭൂമിയുടെവയസ്സ് 200 കോടിയാണെന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ഭൂമിയുടെ ആകെ വയസ്സിനെപ്പററി ഇപ്പോഴും വലിയ അഭിപ്രായവ്യത്യാസമുണ്ട്. കഴിഞ്ഞശതാബ്ദത്തി

ലെ അഭിപ്രായം ഇതു 4000ത്തിനും 5000ത്തിനും മദ്ധ്യേയാണെന്നായിരുന്നു. എന്നാൽ ഇതൊന്നും ഇപ്പോഴത്തെ ശാസ്ത്രജ്ഞന്മാർ വിശ്വസിക്കുന്നില്ല. ലോകത്തിന്റെ ഉൽപത്തി ഭൂമിയുടെതിനു ശേഷമായിരിക്കയില്ലല്ലൊ. അതുകൊണ്ടു ചുരുങ്ങിയതു 200 കോടിതന്നെ ചിലർ കൂട്ടുന്നു. എന്നാൽ അമേരിക്കയിൽ മൌണ്ട് വിൽസണിലെ നിരീക്ഷണകേന്ദ്രത്തിൽ ഗവേഷണം നടത്തുന്ന ജ്യോതിഗ്ഗോളശാസ്ത്രജ്ഞന്മാർ ഈയിടെ പുറപ്പെടുവിച്ച അഭിപ്രായം എല്ലാ ലോകങ്ങളും (ആയിരമായിരം ലോകങ്ങൾ ഇതിൽപെടും, ജ്യോതിഗ്ഗോളങ്ങളേയും ചേർത്താൽ) കൂടിയ അനന്തമായ ഉലകത്തിന്റെ വയസ്സ്-ബ്രഹ്മാണ്ഡസ്വരൂപിണിയായ ലോകാംബയുടെ വയസ്സ് 2,000,00,00,00,000 കോടിയാണെന്നത്രെ. ഈ കണക്കപ്രകാരം ജ്യോതിഗ്ഗോളങ്ങൾക്ക് എത്രയോ പിന്നീടാണ് ഭൂമിയുടെ ഉൽപത്തി. ഏററവും ചെറുപ്പക്കാരി നമ്മുടെ ഭൂമിദേവിതന്നെ!



# മുഗിളഭരണം ഇന്ത്യയിലെ സംസ്കൃത ജീവിതം വികസിപ്പിച്ചതെങ്ങിനെ

എസ്സ്. എസ്സ്. യു. എ. റഹമാൻ

ബാബർ ഇന്ത്യയിൽ വന്നപ്പോൾ ഈ രാജ്യത്തെപ്പററി ഇപ്രകാരം വർണ്ണിക്കുകയുണ്ടായി:—

“പ്രകൃതിസൌന്ദര്യം വിരളമായ ഒരു രാജ്യമാണ് ഹിന്ദുസ്ഥാൻ. അവിടത്തെ ജനങ്ങൾ കാണാൻ കൊള്ളില്ല; മറ്റുള്ളവരോടുകൂടിയ പെരുമാററമോ, വിരുന്നുപോവുക, വിരുന്നുകാരെ സല്ക്കരിക്കുക ഇവയോ അവിടെയില്ല; കാര്യനിർവ്വഹണസാമർത്ഥ്യമോ പ്രാപ്തിയോ അവർക്കില്ല; കൈവേലകളിൽ കൌശലമില്ല; നല്ല കുതിരകളോ നായ്ക്കളോ ഇല്ല; നല്ല മുന്തിരിങ്ങയോ മററു പഴങ്ങൾപോലുമോ ഇല്ല. പാനയോഗ്യമായ നല്ല കുളിർവെള്ളമില്ല, അങ്ങാടികളിൽ അപ്പമോ ഭക്ഷണമോ വില്പനക്കില്ല; കാച്ചിക്കുളിക്കുള്ള ഏർപ്പാടുകളില്ല, കോളേജുകളില്ല, മെഴുകുതിരിയില്ല, കോൽത്തിരിയില്ല.

ഇവയ്ക്കു പകരം ഒരു തരം മരംകൊണ്ടുള്ള മുക്കാലികളുണ്ട്. ദീപകാരന്മാരായി വിരൂപികളായ ചിലർ ഇവ ഇടതുകയ്യിൽ വഹിച്ചുകൊണ്ടുപോകും; ഇതിന്റെ അററത്ത് ചൂണ്ടുവിരലിന്റെ വണ്ണത്തിലുള്ള ഒരു തരം അരക്കിൻ കഷണം ഘടിപ്പിച്ചു കത്തിച്ചിട്ടുണ്ടായിരിക്കും

ദീർഘമേറിയ നദികളുണ്ട്; സ്ഥിരമായിട്ടുള്ളൂന്ന ഒഴുക്കില്ലാത്ത വെള്ളം; കൊല്ലികളിലും പാറക്കെട്ടുകളിലും കൂടിയാണവയുടെ ഗതി. ഇവയൊഴികെ പരിശുദ്ധമായ ജലമില്ല. തോട്ടങ്ങളിലും പുരയിടങ്ങളിലും നീർച്ചാലുകളില്ല. അവരുടെ ഗൃഹങ്ങൾക്ക് രാമണീയകതയില്ല, അവിടങ്ങളിൽ പരിശുദ്ധ വായുവില്ല, അവയ്ക്ക് ഐകരൂപ്യമില്ല, പരിഷ്കാരമാതൃകയില്ല.

കർഷകന്മാരും താണകിടയിലുള്ളവരും നഗ്നന്മാരാണ്. ലങ്കോട്ടിയെന്ന ഒരു സാധനംകൊണ്ട് അവർ അരമറച്ചിരിക്കും—നാഭിയുടെ അടുത്തുനിന്നല്പം തൂങ്ങിക്കിടക്കുന്ന ഒരു തുണിക്കഷണം. വേറൊരുകഷണം തുണി കോണകംപോലെ കെട്ടിയിരിക്കും.” (ബാബരീനാമ)

ഇന്ത്യ വെറുമൊരു കാർഷികരാജ്യമാണ്. പഴങ്ങളും പുഷ്പങ്ങളും ചെടികളും ഇവിടെ സമൃദ്ധിയാണ്, എന്നാൽ ഹിന്ദുക്കൾക്കു സ്വന്തം ദേശംവിട്ടു പുറത്തുപോകുന്നപതിവില്ല; അതിനാൽതന്നെ അവർക്കു ലോകത്തിലെ കാര്യങ്ങളെപ്പററി വിവരമേയില്ല. എന്നാൽ, ഇന്ത്യയിൽ മുഗിളഭരണം ഉറച്ച അടിസ്ഥാനത്തിൽ സ്ഥാപിച്ച ഉടൻ, ഇറാനിലേയും ടൂറാനിലേയും തോട്ടക്കൃഷിക്കാരെ ക്ഷണിച്ചുവരുത്തി ഇവിടെ പാർപ്പിക്കുകയും, അതോടുകൂടി വിവിധതരം ചെടികൾ ഇവിടെ ധാരാളം വളർത്തിത്തുടങ്ങുകയും ചെയ്തു. അബുൽഫസൽ ‘ആയിനെ അക്ബരി’യിൽ ഇങ്ങിനെ എഴുതുന്നു:—‘ഇറാനിലേയും ടൂറാനിലേയും തോട്ടമുടമസ്ഥന്മാർ ഇവിടെ സ്ഥിരമായിപ്പാർത്തതുമുതൽ ചെടികളുടെ കൃഷി സമൃദ്ധിയായിത്തീർന്നു. വത്തക്കയും മുന്തിരിങ്ങയും ധാരാളമായിത്തുടങ്ങി; പീച്ചസ്, ബദാം, മാതളം മുതലായവ സർവ്വത്രകാണുമാറായി; ചെടികളും മരങ്ങളും ഒട്ടിച്ചുവളർത്തുവാൻ ഇന്ത്യക്കാർക്കറിയുകയില്ല. അക്ബരുടെ ഭരണകാലത്ത് ഇദംപ്രഥമമായി കാശ്മീരത്തിലെ തോട്ടം സൂപ്രണ്ട് മുഹമ്മദ്ഖുലി അഫ്സ്ഹാർ “ചെറി” എന്ന ചെടി കാബൂളിൽനിന്നു വരുത്തി ഇവിടെ ഒട്ടിച്ചു വളർത്തിത്തുടങ്ങിയതിനുശേഷമാണ് ഇന്ത്യയിൽ അതു സമൃദ്ധമായിത്തീർന്നത്. തന്റെ പിതാവിന്റെ ഭരണകാലത്ത്, അതിനുമുമ്പു അജ്ഞാതമായിരുന്ന വിവിധങ്ങളായ പഴവർഗ്ഗങ്ങൾ ഇന്ത്യയിലുണ്ടാക്കിയിരുന്നു. എന്നു ജഹാംഗീർ എഴുതിയിരിക്കുന്നു. അക്കാലത്താണ് പൈനാപ്പിൾ ആഗ്രയിലെ തോട്ടത്തിൽ ധാരാളം ഉണ്ടാക്കിവന്നത്. ചന്ദനമരവും തോട്ടങ്ങളിൽ സ്ഥാനം പിടിച്ചു.

## ആരാമങ്ങൾ

ടിമൂർ വംശക്കാരായ രാജാക്കന്മാരാണ് ഇറാൻ, ടൂറാൻ ഇവിടങ്ങളിൽനിന്നു വിവിധങ്ങളായ പുഷ്പവർഗ്ഗങ്ങൾ ഇന്ത്യയിൽ ഇറക്കുമതി ചെയ്തു, ഈ രാജ്യത്തെ പേർഷ്യയെപ്പോലെ ഒരാരാമമാക്കിത്തീർത്തത്.

ഇന്ത്യയിൽ, തൊടികളിൽ മരങ്ങൾ നട്ടുവളർത്തുകയെന്നല്ലാതെ അതിനൊരു ക്രമം അനുസരിച്ചിരുന്നില്ല. ശാദ്വലങ്ങൾ, നടവഴികൾ, പുഷ്പവാടി മുതലായവ നിർമ്മിപ്പാനവർക്കറിഞ്ഞിരുന്നില്ല; ആരാമങ്ങളിൽ നീരുറവുകളോ വിശ്രമമന്ദിരങ്ങളോ അന്നു

ണ്ടായിരുന്നില്ല. ലാഹോറിലെ ഷാലിമാർ തോട്ടത്തിൽ, അഷ്ടകോൺ മുറികളോടും വെൺകൽപടുത്ത നിലത്തോടുംകൂടി മനോരഞ്ജകമായ ഹർമ്മ്യങ്ങളും, നീരുറവുകളും നീർപതനങ്ങളും വിശ്രമമന്ദിരങ്ങളും നിർമ്മിക്കപ്പെട്ടതു ഇന്നും സന്ദർശകന്മാർക്കു കൌതുകാത്ഭുതരസങ്ങൾ ഉളവാക്കുന്ന കാഴ്ചകളാണ്. കാശ്മീരത്തിലെ ഷാലിമാർ തോട്ടം മുഗിളകാലത്തെ തോട്ടങ്ങളുടെ സൌന്ദര്യസൌലഭ്യം കൂടുതൽ വിളിച്ചോതുന്നുണ്ട്.

## സർവ്വെ സമ്പ്രദായം

പുരാതന ഹിന്ദുസമ്പ്രദായപ്രകാരം, കൃഷിഭൂമികളിൽ ക്ലുപ്തമായ ഒരു കരം ചുമത്തി അവയാണ് നികുതിയായി പിരിച്ചുവന്നത്. അക്ബറാണ്, തന്റെ വാഴ്ചകാലത്തെ 27-ാം വർഷത്തിൽ, കൃഷിഭൂമികൾ അളന്നു സർവ്വെചെയ്തു ഇനം തിരിച്ചു ഓരോരിനത്തിനും നികുതിത്തോത് ക്ലുപ്തപ്പെടുത്തിയത്. നിലം അളക്കുവാൻ പഴയകാലത്തുപയോഗിച്ചിരുന്നതു ശീതോഷ്ണസ്ഥിതിക്കനുസരിച്ചു നീളം കൂടുകയും ഹ്രസ്വമാവുകയും ചെയ്തിരുന്ന ഒരു തരം കയറായിരുന്നു. അതിനുപകരം, നിശ്ചിത അളവിലുള്ള മുളക്കഷണങ്ങൾ, ഇരിമ്പുകണ്ണികൾകൊണ്ടു ഘടിപ്പിച്ചു ചങ്ങലയാക്കി ഉപയോഗത്തിൽ വരുത്തി. നിലങ്ങൾ മുഴുവൻ സർവ്വെ ചെയ്തു അതിർത്തികൾ അടയാളപ്പെടുത്തിയശേഷം അവ നാലു ഇനങ്ങളായി തിരിച്ചു; എല്ലാം ഇനങ്ങളിൽനിന്നുംകൂടി ആകെയുള്ള വരുമാനത്തിന്റെ മൂന്നിലൊന്നു എന്ന തോതിൽ രാജഭോഗം ക്ലുപ്തപ്പെടുത്തി. മുഗിള ഭരണത്തിന്റെ ഏററവും കാര്യക്ഷമമായ ഈ നികുതിപ്പിരിവ് സമ്പ്രദായത്തിന്റെ സവിസ്തരമായ വിവരണം അബുൾഫസൽ നൽകിയിട്ടുണ്ട്.

## നികുതിപ്പിരിവ്

നികുതി ധാന്യമായിട്ടോ പണമായിട്ടോ കർഷകന്മാർക്കിഷ്ടമുള്ള വിധത്തിൽ കൊടുക്കുവാൻ സ്വാതന്ത്ര്യം നൽകിയിരുന്നു. പിരിവിന് മദ്ധ്യവർത്തികളെ ഏർപ്പെടുത്തുക എന്ന ദുഷിച്ച സമ്പ്രദായം ഇല്ലാതെയാക്കേണ്ടതിലേക്ക്, കർഷകന്മാർ നേരിട്ടു നിശ്ചിത ദിവസം നികുതി കൊണ്ടുവന്ന് അടക്കുവാൻ കല്പന കൊടുക്കേണ്ടതിലേക്കു കലക്ടർ, (നികുതിപ്പിരിവുദ്യോഗസ്ഥൻ) മാർക്കു നിർദ്ദേശങ്ങൾ നൽകിയിരുന്നു. അതതു ഗ്രാമത്തിലെ നിലങ്ങൾ അളന്നശേഷം ഓരോ കർഷകനും അടക്കേണ്ടതായ നികുതി ക്ലുപ്തപ്പെടുത്തുവാനും, അതതു ഗ്രാമത്തിലെ മുതലെടുപ്പ് നിർണ്ണയപ്പെടുത്തുവാനും അക്കൌണ്ടന്റ് ഉത്തരവാദിയായിരുന്നു. ഗ്രാമത്തലവന്റെ സഹായത്തോടുകൂടി നികുതി മുഴുവൻ പിരിഞ്ഞാൽ, അതിന്റെ നാലിലൊന്ന്, അല്ലെങ്കിൽ, സഹായത്തിന്റെ തോതനുസരിച്ച് നിശ്ചപ്പെടുത്തുന്ന ഒരു പ്രതിഫലം, അദ്ദേഹത്തിനു കൊടുക്കുന്നതായിരിക്കും. (ആയിനയെ അക്ബറി)

ഈ പരിഷ്കാരങ്ങൾ കണ്ടുപിടിച്ചു നടപ്പിൽ വരുത്തിയതു് ടോഡർമാൾ ആണെന്നാണ് സാധാരണ വിശ്വസിക്കപ്പെടുന്നത്. എന്നാൽ, വാസ്തവത്തിൽ അതു മുഴുവൻ ശരിയല്ല. ഈ പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുന്നതിൽ ടോഡർമാൾ, അമീർ ഫത്ത്ഹുല്ല ഷിറാസിയുടെ—ഈ വിഷയത്തിൽ ഇന്ത്യയിലും ഇറാനിലും ഉള്ള വിദഗ്ദ്ധന്മാരിൽ ഒന്നാമനായിരുന്ന അമീർ—നേതൃത്വത്തിലാണ് പ്രവർത്തിച്ചിരുന്നത്. അക്ബർ, തന്റെ രാജ്യഭരണത്തിന്റെ മുപ്പതാം വർഷത്തിൽ, അമീർ ഫത്ത്ഹുല്ലയെ അമീദുർമുൽക്ക് എന്ന ഉദ്യോഗത്തിൽ നിയമിക്കുകയും, ടോഡർമാൾ, സിവിലും സാമ്പത്തികവുമായ പ്രവൃത്തികൾ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ചെയ്യണമെന്നു ആജ്ഞാപിക്കുകയും ചെയ്തു. "മുബീറൽ ഉമറാ" എന്ന പുസ്തകത്തിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു:—"രാജാ ടോഡർമാൾ സിവിലും സാമ്പത്തികവുമായ പ്രവൃത്തികൾ അമീറി(ഫത്തഹുല്ലാ ഷിറാസി)ന്റെ കീഴിൽ നടത്തണമെന്നും, മുസാഫർഖാന്റെ കാലം മുതൽ ബാക്കിയായിക്കിടക്കുന്ന പ്രവൃത്തികൾ മുഴമിക്കണമെന്നും ആജ്ഞാപിക്കപ്പെട്ടു. തന്റെ ബുദ്ധിവൈഭവത്തിലുദിക്കുന്ന നൂതനപദ്ധതികൾ അമീർ ചക്രവർത്തിയെ അറിയിക്കേണ്ടതാണ്."

## പരിഷ്കാരങ്ങൾ

ഈ പരിഷ്കരണങ്ങൾ ഷാജഹാന്റെ കാലത്തു കുറേക്കൂടി കാര്യക്ഷമമാക്കപ്പെട്ടു. ഡക്കാനിൽ കർഷകന്മാരുടെ സ്ഥിതി നന്നാക്കുന്നതിന് മുർഷിദ് ക്വലിഖാൻ തീവ്രയത്നം ചെയ്തു. നിലങ്ങൾ ചാർത്തിക്കൊടുക്കുന്നതു വളരെ സൂക്ഷ്മതയോടുകൂടിയായിരുന്നു; കന്നുകാലികൾ, വിത്ത്, കാർഷികോപകരണങ്ങൾ ഇവ മേടിക്കുന്നതിനു, ഗവർമ്മെണ്ടു ഖജാനയിൽനിന്ന് കർഷകന്മാർക്ക് തക്കാവികടങ്ങൾ കൊടുക്കുവാൻ അദ്ദേഹം ഏർപ്പാടു ചെയ്തു; ഈ കടങ്ങൾ തവണക്കണക്കിൽ കൊയ്ത്തുകാലത്തുമാത്രം വീട്ടിയാൽ മതിയെന്നായിരുന്നു നിശ്ചയം. തോടുകൾക്ക് ചിറകെട്ടി കാർഷികാവശ്യങ്ങൾക്കുള്ള ജലസേചനപദ്ധതിയും അദ്ദേഹം നടപ്പിൽ വരുത്തി. കിണറുകളിൽനിന്നു വെള്ളമെടുത്തു കൃഷിചെയ്യുന്ന ഭൂമികളുടേതിൽനിന്നു വ്യത്യസ്തമായിരുന്നു ഇത്തരം ഭൂമികളുടെ നികുതി. ഈ കാർഷികപരിഷ്കരണത്തിന്റെ ഫലമായി, ഔറംഗബാദിനടുത്തു ഒരൊററ തരിശുഭൂമിയെങ്കിലും കാണാനില്ലെന്നു 1658-ൽ ബിംസൻ ബർഹാംപൂരി തന്റെ "ദിൽകുഷ്" എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

അനാഡംബരമായിരുന്നു ഹിന്ദുക്കളുടെ വസ്ത്രധാരണം; അതിനാൽതന്നെ, സാധാരണതരം വസ്ത്രങ്ങൾ നെയ്തുണ്ടാക്കുന്നതിനുമാത്രമെ അവർക്കറിയാമായിരുന്നുള്ളൂ. എന്നാൽ അക്ബർ ഡൽഹി, ലാഹോർ, ആഗ്ര, ഫത്തഹ്പുരി, അഹമദബാദ്, ഇവിടങ്ങളിൽ വമ്പിച്ച വസ്ത്രനിർമ്മാണശാലകൾ ഏർപ്പെടുത്തി; പേർഷ്യയിൽനിന്നും ചൈനയിൽനിന്നും വരുത്തിയ വിദഗ്ദ്ധന്മാരെക്കൊണ്ട് വിവിധതരത്തിൽപ്പെട്ട വസ്ത്രങ്ങൾ നിർമ്മിപ്പിച്ചുവെന്ന് അബുൽഫസൽ എഴുതിയിരിക്കുന്നു.

ലാഹോർ, ആഗ്ര, ഫ്യൂരി, അഹമദബാദ്, ഗുജറാത്ത്, എന്നീ പട്ടണങ്ങളിലെ ഗവർമ്മേണ്ടുവക വ്യവസായശാലകളിൽനിന്ന് നിർമ്മിക്കപ്പെട്ട സാധനങ്ങളുടെ വൈവിധ്യവും പരിഷ്കാരവും മാതൃകകളും വിവിധരാജ്യങ്ങളിൽ നിന്നുള്ള സന്ദർശകന്മാരെ അത്യാശ്ചര്യപ്പെടുത്തിയിരുന്നു. ഇവയുടെ സാങ്കേതികവും കലാപരവുമായ വിജ്ഞാനം ചക്രവർത്തി തന്നെ ഏറെനാൾ കഴിയുന്നതിനു മുമ്പ് നേടി; അതോടുകൂടി വ്യവസായശാലകളുടെ പുരോഗതിക്ക് അദ്ദേഹം നൽകിയ സഹായം കാരണം ഈ രാജ്യത്തിലെ തൊഴിലാളികളുടെ കലാചാതുര്യം വിപുലമായിത്തീർന്നു. സിൽക്കിന്റെ നിർമ്മാണവും വിവിധതരങ്ങളിലുള്ള നെയ്ത്തും അറ്റകുറ്റമറ്റതായിത്തീർന്നു; മറ്റു രാജ്യങ്ങളിലും ഗവർമ്മേണ്ടുവക വ്യവസായശാലകൾ തുറന്നുതുടങ്ങി. കലാപരമായ വസ്തുക്കളോടുള്ള പ്രതിപത്തി ബഹുജനങ്ങളുടെ ഇടയിൽ സ്ഥായിയായിത്തുടങ്ങി; സല്ക്കാരവേളകളിലുപയോഗിക്കുന്ന വിചിത്ര തുണിത്തരങ്ങൾ വർണ്ണനാതീതമായ കൌതുകം നേടി. (ആയിനെ അക്ബറി.)

## കല്ലിക്കൊ; മസ്ലിൻ

അക്ബരുടെ ഭരണകാലത്ത് കലിക്കറ്റ് (കോഴിക്കോട്) കല്ലിക്കൊ നിർമ്മാണത്തിനു സുപ്രസിദ്ധി നേടിയിരുന്നു. ചായം മുക്കാത്ത കല്ലിക്കൊ വസ്ത്രങ്ങൾ, നീലം സമൃദ്ധമായ അഹ്മദബാദിലേക്കും ആഗ്രയിലേക്കും അയച്ചു ചായം മുക്കിച്ചിരുന്നു. മസ്ലിൻ വസ്ത്രനിർമ്മാണത്തിൽ അമ്പർട്ടീസ്സ് (പാറ്റ്ന), ഡാക്ക, സോനർഗോൺ എന്നീ സ്ഥലങ്ങൾ സുപ്രസിദ്ധങ്ങളായി: ചുരുട്ടി മുഷ്ടിയിൽ ഒതുക്കിപ്പിടിക്കുവാൻ സാധിക്കുംവണ്ണം, അത്ര നേർമ്മയേറിയതും കനംകുറഞ്ഞതുമായിരുന്നു അവിടങ്ങളിൽ നെയ്ത ചില വസ്ത്രങ്ങൾ. പേർഷ്യ, അറേബിയ, ഈജിപ്ത് മുതലായ രാജ്യങ്ങളിലേക്കായിരുന്നു അവ പ്രധാനമായും കയറ്റി അയക്കപ്പെട്ടിരുന്നത്. ചീട്ടിത്തുണികൾക്ക് പ്രസിദ്ധമായിരുന്നു ഗോൽകൊണ്ട, മച്ചിലിപട്ടണം, സിറോഞ്ച്, ബർഹാംപുരി ഇവ. ഡോറിയ, പച്ചോളിയ, ഫുട്ട് എന്നീ സ്ഥലങ്ങൾ സുവർണ്ണമയമായ വിചിത്ര തയ്യൽവേലകൾക്ക് ഖ്യാതിപ്പെട്ടതായിരുന്നു. അക്ബരുടെ നേരിട്ടുള്ള പ്രോത്സാഹനത്തിൽ തന്നെ രോമപ്പരവതാനികൾ ഫത്തഹ്പുരി, ആഗ്ര, അമൃതസരസ്സ് ഇവിടങ്ങളിൽ നിർമ്മിക്കപ്പെട്ടിരുന്നു. കാശ്മീരം പട്ടുനിർമ്മാണത്തിൽ ഖ്യാതിപ്പെട്ടതായിത്തീർന്നു; ആ സ്ഥിതി ഇന്നും നിലനിൽക്കുന്നുമുണ്ട്. കറുപ്പ്, വെളുപ്പ്, ചുകപ്പ് എന്നീ മൂന്നു നിറങ്ങളിൽ മാത്രമെ കാശ്മീരത്തിൽ സാൽവകൾ നിർമ്മിക്കപ്പെട്ടിരുന്നുള്ളൂ; അക്ബർ ആ സ്ഥിതി പരിഷ്കരിച്ചു. അക്ബരുടെ നിർദ്ദേശാനുസരണമാണ് സാൽവനെയ്ത്തിൽ വിവിധ നിറങ്ങൾ ഉൾപ്പെടുത്തിയത്. (തുടരും.)

* Dawn·

# വിശുദ്ധ ഖുർആൻ

## മനുഷ്യവംശത്തിന്നു മഹത്തായൊരു രേഖ

സരോജിനിനായഡു

കല്ക്കത്തയിലെ മുസ്ലീം ഇൻസ്റ്റിട്യൂട്ട് ഹാളിൽവെച്ചു ചെയ്ത ഒരു പ്രസംഗത്തിൽ ഹിന്ദുക്കളും മുസ്ലിംകളും അന്യോന്യം യോജിക്കേണ്ട ആവശ്യകതയെ ഉൽബോധിപ്പിച്ചുകൊണ്ടു ശ്രീമതി, സരോജിനീനായഡു പറഞ്ഞു:

'ഇന്ത്യക്കാരെന്നനിലയ്ക്കോ മുസ്ലിംകളെന്ന നിലയ്ക്കോ നാം നമ്മുടെ ഉത്തരവാദിത്വം ഗ്രഹിക്കണം; തമ്മിൽ വ്യത്യാസമുണ്ടെന്നു കരുതി കർത്തവ്യവിമുഖരാവരുത്.

"ശാന്തമായ ഉൽബോധനംകൊണ്ടും അവഗാഢമായ വിചിന്തനംകൊണ്ടും പരസ്പരം നമുക്കു മനസ്സിലാക്കാൻ കഴിയും; പക്ഷെ, മത്സരംകൊണ്ടാണെങ്കിൽ ഒന്നും സാധിക്കയില്ല

"ഖുർആൻ മനുഷ്യവംശത്തിന്നു മഹത്തായൊരു രേഖയും സ്വാതന്ത്ര്യത്തെ പ്രഖ്യാപനംചെയ്യുന്ന പ്രമാണവുമാകുന്നു. ഒരു ധർമ്മശാസ്ത്രമെന്നനിലയ്ക്കോ നീതിസാരമെന്നനിലയ്ക്കോ ഇത്ര ലളിതമോഹനവും നിസർഗ്ഗസുന്ദരവുമായ ഒരു മതഗ്രന്ഥം ഞാൻ വേറെ കണ്ടിട്ടില്ല. അഭിജ്ഞന്മാരായ വ്യാഖ്യാതാക്കളുടെ സഹായം കൂടാതെതന്നെ അതു ആർക്കും വായിച്ചറിയാവുന്നതാണ്.

ഇസ്ലാം അവിഭാജ്യമായൊരു നിയമസംഹിതയെ പ്രദാനംചെയ്യുന്നു; മനുഷ്യനായിപ്പിറന്ന ഏതൊരുവനും സഹോദരപദം നൽകുന്നു; സ്വാഭിമാനത്തെയും സ്വാതന്ത്ര്യത്തേയും സംരക്ഷിപ്പാനായിട്ടു സ്ത്രീവർഗ്ഗത്തിന്നു ഉടമസ്ഥാവകാശമുള്ള ദായക്രമം നിർദ്ദേശിക്കുന്നു ഗണിതശാസ്ത്രം, തത്വശാസ്ത്രം, തർക്കശാസ്ത്രം മുതലായ വിജ്ഞാനവിഭാഗത്തിൽ അതു ലോകത്തിന്നു ചെയ്തിട്ടുള്ള മാർഗ്ഗദർശനം സുപ്രസിദ്ധമാണ്. അധികം തലപുകഞ്ഞാലോചിപ്പാനാവശ്യമില്ലാത്തതും കുഴപ്പമില്ലാത്തതുമായി നേരായ ഒരു വിജ്ഞാനശാസ്ത്രം അതു പ്രദാനം ചെയ്തു. (ഡെക്കാൻ ടൈംസ്)

———:O:———

# തകർന്ന ഹൃദയം

സി. ആർ. കുഞ്ഞുണ്ണി

"ഇനിയും നീ എന്നെ വിശ്വസിക്കുന്നില്ലേ?" രവി അവളുടെ പാണിപല്ലവം തലോടിക്കൊണ്ട് ചോദിച്ചു.

മാധവി അയാളുടെ കണ്ണുകളിലേക്ക് സൂക്ഷിച്ചു നോക്കി. അവയിൽ ആത്മാർത്ഥതയുണ്ടെന്ന് ആ കളങ്കമററ യുവതി വിശ്വസിച്ചു.

അവളുടെ ഉള്ളംകൈയിലുള്ള തഴമ്പുകൾ തലോടിക്കൊണ്ട് രവി തുടർന്നു.

"ഈ തഴമ്പുകൾ നിൻെറ കൈയിൻെറ ഭംഗിയെ കുറച്ചിരിക്കുന്നു. ഇനി എൻെറ മാധവിക്ക് പണിയെടുത്ത് കഷ്ടപ്പെടേണ്ട. രവിയുടെ രാജ്ഞിയാണ് ഇനി മാധവി."

അവൾക്ക് രവി പറഞ്ഞതിൻെറ അർത്ഥം മുഴുവനും മനസ്സിലായില്ല. എങ്കിലും അവൾ ചിലത് ഊഹിച്ചു.

"അത്രക്ക് ഭാഗ്യം എനിക്കുണ്ടായിരുന്നെങ്കിൽ .........." മാധവി അർദ്ധോക്തിയിൽ വിരമിച്ചു.

"എന്താണ് ഭാഗ്യക്കുറവ്. മാധവി ഒരു ദരിദ്രകുടുംബത്തിൽ ജനിച്ചെന്നോ?" അവളുടെ അന്തർഗതം മനസ്സിലാക്കിയ രവി മാധവിയെ മാറോടണച്ചു. അവളുടെ കണ്ണുകൾ അന്യോന്യം ഹൃദയപരിശോധനം നടത്തി. മാധവിയുടെ അംഗുലികൾ രവിയുടെ ഷർട്ടിന്മേലുള്ള സ്വർണ്ണക്കുടുക്കുകളുടെ മനോഹാരിതയെ പരിശോധിച്ചുകൊണ്ടിരുന്നു.

"ഞാൻ പറഞ്ഞത് മാധവിക്ക് ഇഷ്ടമല്ലേ?" രവി സംശയംതീർക്കാൻ വീണ്ടും ചോദിച്ചു.

മാധവി മൗനം പൂണ്ടു.

"മാലതി; അതെ, അവളാണ് നിങ്ങൾക്ക് ചേർന്ന ഭാഗ്യവതി."

മാധവി മുഖംതിരിച്ചുകൊണ്ട് മറുപടിപറഞ്ഞു.

"ഛീ, വേണ്ടാസനം പറയരുത്" രവി അവളുടെ കവിളിന്മേൽ ഒരു നുള്ള് കൊടുത്തു.

"വേണ്ടാത്തതല്ല, വേണ്ടതാണ്" മാധവി തൻെറ അഭിപ്രായം സ്ഥാപിക്കുന്നതിൽ ഒരു കുട്ടിയെപ്പോലെ ശാഠ്യം പിടിച്ചു. അവൾ തുടർന്നു. "നിങ്ങളുടെ കുബേരനായ അമ്മാമൻെറ മകൾ; പഠിപ്പും സൗന്ദര്യവുമുണ്ട്; ഞാൻ ഇതൊന്നുമില്ലാത്ത ഒരു പാവപ്പെട്ട പെണ്ണ്".

"അത് ഞാനാണ് തീർച്ചയാക്കാൻ. എന്തുണ്ടായാലും എന്താണ് പ്രയോജനം. വാസ്തവം പറയുകയാണെങ്കിൽ മാലതിയുടെ സ്വഭാവം എനിക്കു പിടിച്ചിട്ടില്ല. എനിക്കു ഒരു ഹൃദയമുണ്ടെങ്കിൽ അതു മാധവിയിലാണ്".

"ഇവിടത്തുകാർ പറയുന്നുണ്ടല്ലോ നിങ്ങൾ അവളെ വിവാഹം ചെയ്യുമെന്ന്".

"പറയുന്നവരാണോ വിവാഹം കഴിക്കാൻ; ഞാനല്ലേ. മാധവി ദരിദ്രയായിരിക്കാം. പാവപ്പെട്ടവളായിരിക്കാം. പാവങ്ങളെ രക്ഷിക്കുന്നതല്ലേ പുണ്യം?".

രവിയുടെ പ്രസംഗത്തിൽ അവൾ മയങ്ങി. കുറച്ചകലെ തങ്ങളുടെ പുരോഭാഗത്തു ഇണചേർന്നിരിക്കുകയായിരുന്ന വണ്ണാത്തിക്കിളികളെ അവൾ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു.

"കഷ്ടം, അവ കലഹിച്ചുപിരിഞ്ഞു" ആ കിളികളെ ചൂണ്ടിക്കാണിച്ചുകൊണ്ടു മാധവി വ്യസനം പ്രകടിപ്പിച്ചു.

"ഞാൻ പറഞ്ഞതനുസരിച്ചില്ലെങ്കിൽ ആ ആൺകിളിയെപ്പോലെ ഞാനും ചെയ്യും". രവി ചിരിച്ചുകൊണ്ടു അവളെ വീണ്ടും ആശ്ലേഷിച്ചു.

"അയ്യോ, അച്ഛൻ അതാ വയലിൽനിന്നു വരുന്നു" അവൾ രവിയുടെ പിടിയിൽനിന്നു കുതറി അച്ഛനുള്ള വെള്ളം ചൂടായോയെന്നു നോക്കുവാൻ അടുക്കളയിലേക്കു പാഞ്ഞു. രവി സൂത്രത്തിൽ അവിടെനിന്നു അപ്രത്യക്ഷനായി.

II

രവിയുടെ സില്ക്കു കുപ്പായത്തിലും പരിഷ്കാരധോരണിയിലും ആ ഗ്രാമീണ കന്യക മയങ്ങിയിരുന്നു. അയാൾ ഇടക്കിടക്ക് പട്ടണത്തിൽനിന്നു തൻെറ നാട്ടുംപുറത്തുള്ള മാതുലഗൃഹത്തിലേക്ക് വരിക പതിവായിരുന്നു. രവിയുടെ അമ്മാമൻെറ വീട്ടിൽനിന്നു ഏകദേശം ഒരു ഫർലോങ്ങ് ദൂരത്താണ് മാധവിയുടെ വീട് സ്ഥിതിചെയ്യുന്നതു്. മാധവിക്ക് ഏകാവലംബമായ അവളുടെ വൃദ്ധനായ പിതാവ് രവിയുടെ അമ്മാമൻെറ കുടിയാനാണ്.

രവി പഠിപ്പും പണവുമുള്ള ഒരു യുവാവാണെന്ന് മാധവി കേട്ടിട്ടുണ്ട്. അയാളുമായുള്ള തൻെറ വേഴ്ച ദൈവഗത്യാ ഉണ്ടായതാണെന്നാണ് മാധവി കരുതിയത്. അവൾക്കറിയാം അവൾ അയാളുടെ പ്രേമ

ത്തിന്നർഹയല്ലെന്ന്. മാധവി രവിയുടെ അമ്മാമൻെറ വീട്ടിലേക്ക് ചിലപ്പോൾ വേലക്ക് പോകാറുണ്ട്. ആ കുഞ്ചേരൻെറ മകളായ മാലതി അവളുടെ ഉററ ചങ്ങാതിയാണ്. രവിയെ അവിടെവെച്ചാണ് അവൾ പരിചയപ്പെട്ടത്. ആ പരിചയം രവിയെ ഇടക്കിടക്ക് മാധവിയുടെ വീട്ടിലേക്കാകർഷിച്ചു. ആ ഗ്രാമീണകന്യകയുടെ വിനയവും സൌകുമാര്യവും പരിഷ്കൃതാശയനായ ആ ചെറുപ്പക്കാരനെ വല്ലാതെ വശീകരിച്ചു. അയാൾ എത്രയോ റോസാപുഷ്പങ്ങളെ കാണുകയും ആസ്വദിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷെ, അവയെക്കാൾ ഒരു സമാകർഷകത്വം അയാൾ ഈ കാട്ടുപിച്ചകത്തിൽ കണ്ടു.

---



മാസങ്ങൾ കുറെ കഴിഞ്ഞു. ഒരു ദിവസം മാധവി മേൽ കഴുകുവാൻ അടുത്തുള്ള കുളത്തിലേക്ക് തിരിച്ചു. ആ പ്രദേശത്തുള്ള മററു ചില സ്ത്രീകളും കുളിക്കാൻ വന്നിരുന്നു. മാധവി അവരോട് സൌഖ്യംപറഞ്ഞു കുളിക്കാനിറങ്ങി.

“അല്ലാ, മാധവി, മാലതീൻെറ മംഗലം വരുന്ന മാസത്തിലാണ്, അല്ലേ?” ചിരുതമ്മ മുണ്ട് അലക്കുന്നത് നിർത്തിക്കൊണ്ട് ആ കുളക്കടവ് വാർത്തക്ക് തലവാചകം കൊടുത്തു.

“ആ ചെറുപ്പക്കാരൻ തന്ന്യാ മംഗലം കയിക്കണ്?” കുഞ്ഞിയമ്മ തൻെറ സംശയം ചോദിച്ചു.

മേൽ സോപ്പു തേച്ചുകൊണ്ടിരുന്ന മാധവി ചിരിച്ചുംകൊണ്ട് അങ്ങനെതന്നെ നിന്നു.

“ഏത് ചെറുപ്പക്കാരൻ” വേറൊരമ്മ ചോദിച്ചു.

“ആ രവീല്ലെ, രവി—മാലതിൻെറ മച്ചുനൻ—അയാളാപോലൊ ഓളെ മംഗലം കയിക്കണ്.” മുണ്ട് പിഴിയുന്ന കമ്പത്തിനിടക്ക് ചിരുതമ്മ അവരുടെ സംശയം തീർത്തു

മാധവിയുടെ സോപ്പ് അവളറിയാതെ കയ്യിൽനിന്നു വെള്ളത്തിൽ വീണ് ആണ്ടുപോയി.

“അയ്യോ, സോപ്പു പോയില്ലെ!” കുഞ്ഞിയമ്മ വ്യസനം പ്രകടിപ്പിച്ചു.

കുളക്കടവിലെ ഈ സംഭാഷണം മുഴുമിക്കുന്നതിനിടക്ക് മാധവി ഒരു കാക്കക്കുളി കഴിച്ച് വീട്ടിലേക്കു തിരിച്ചു.

III

കുറച്ചു മാസങ്ങളായിട്ട് മാധവി രവിയെ കാണാറില്ല. ആളുകളുടെ വർത്തമാനങ്ങളിൽ പരമാർത്ഥമുണ്ടായിരിക്കാമെന്ന് അവൾ സംശയിച്ചു. അവൾ ഇനിയും അത് വിശ്വസിച്ചിട്ടില്ല. രവിയുമായിട്ടുണ്ടായിട്ടുള്ള പ്രേമസല്ലാപങ്ങൾ ഓരോന്നും അവളുടെ ഹൃദയം പരിശോധിച്ചുനോക്കി. അയാളെ അവിശ്വസിക്കുവാൻ—രവി വഞ്ചിക്കുമെന്ന് കരുതുവാൻ—അവൾ ന്യായം കണ്ടില്ല. കുറച്ചു മാസങ്ങളായി രവി അവളെ സന്ദർശിക്കാറില്ലെന്നുള്ളത് വാസ്തവമാണ്. പക്ഷെ അത് രവിയുടെ ജോലിത്തിരക്കുകൊണ്ടായിരിക്കുമെന്നവൾ കരുതി. അവൾ തൻെറ ഹൃദയം ആ യുവാവിനു സമർപ്പിച്ചിട്ടു കാലം വളരെയായി. മാലതിയുടെ വിവാഹത്തെപ്പററിയാണ് എവിടേയും സംസാരം. ഈ വാർത്തയും രവിയും തമ്മിലുള്ള ബന്ധത്തിൽ അവൾ അസ്വാസ്ഥ്യപ്പെട്ടു. തൻെറ വീട്ടിൽനിന്നു തല്ലിക്കളഞ്ഞാൽപോലും പോകാത്ത മാലതി ഇയ്യിടെയായി വീട്ടിൽ വരാത്തതിൽ മാധവിക്ക് അത്ഭുതം തോന്നി.

ചിന്താഭാരം ആ സാധുപെണ്ണിനെ കുഴക്കിക്കൊണ്ടിരുന്നു. വീട്ടിലെ കൃത്യങ്ങൾ ചെയ്യുന്നതിൽ അവൾ അലസയായി തുടങ്ങി. അവളുടെ സ്വന്തം ദിനചര്യകൾ അനുഷ്ഠിക്കുന്നതിലും മാധവി വിമുഖയായി.

അവൾ അടുപ്പിന്നരികത്തിരുന്നു ഭക്ഷണം പാകമാക്കുകയാണ്. ഒരു യന്ത്രംപോലെയാണ് അവൾ പണിയെടുക്കുന്നത്. അരി തിളച്ച് പുറത്തുപോകുന്നത് അവൾ അറിയുന്നില്ല. മുററത്ത് കെട്ടിയിട്ട പശുക്കുട്ടി കയർ പൊട്ടിച്ച് നെല്ലിൽ ചാടിയത് അവളുടെ ശ്രദ്ധയിൽ പെട്ടിട്ടില്ല. മാധവി ചിന്താസാഗരത്തിലാണ്ടിരിക്കയാണ്.

പെട്ടെന്ന് ഒരാൾവന്നു പിന്നിൽനിന്ന് അവളുടെ കണ്ണുകൾ പൊത്തി. രവിയായിരിക്കുമെന്നു കരുതി അവൾ തിരിഞ്ഞുനോക്കി. മാലതി ചിരിച്ചുകൊണ്ട് പിന്നിൽ നില്ക്കുന്നു. മാധവി ഒന്നു ചിരിക്കുവാൻ പണിപ്പെട്ടു. മാധവിയിൽ എന്തോ ഒരസാധാരണത്വം മാലതി കണ്ടു. അവൾ തൻെറ ചങ്ങാതിയുടെ മുഖത്തേക്കു തുറിച്ചുനോക്കി.

“എന്താ, മാധവിച്ചേച്ചി കരയുന്നത്” മാലതി അത്ഭുതത്തോടുകൂടി ചോദിച്ചു.

“ഒന്നുമില്ല’ കവിളിലെ കണ്ണുനീർ തുടച്ചുകൊണ്ട് മാധവി ഒഴിഞ്ഞുമാറുവാൻ നോക്കി.

“എന്തിനാ കരഞ്ഞത്, എന്നോടു പറയില്ലെ” മാലതി പരിഭവം പ്രകടിപ്പിച്ചു.

“തീ ഊതീട്ട് കണ്ണിൽ വെള്ളം വന്നതാ; അല്ലാണ്ടൊന്നും ഇല്ല” മാധവി കാര്യം മറച്ചുവെക്കാൻ നോക്കി.

“അതല്ല; പറയൂ മാധവിച്ചേച്ചി” മാലതി വിടുവാൻ ഭാവമില്ല.

“ഞാൻ അമ്മേൻെറ കാര്യം ഓർത്തു ഇരുന്നതാ. അമ്മ ഇന്നുണ്ടായിരുന്നെങ്കിൽ...............” മാധവി അതു മുഴുമിക്കാൻ കഴിഞ്ഞില്ല.

“ഇതാണോ; ജനിച്ചാൽ മരിക്കണ്ടെ, ചേച്ചി? നമ്മളും മരിച്ചുപോകേണ്ടവരല്ലെ? മാലതി വേദാന്തം ഉദാഹരിച്ചു. അവൾ തുടർന്നു. “ചേച്ചിനെ ഈയിടെയായി എന്താ വീട്ടിലേക്ക് കാണാത്തത്?”

‘ഒന്നും ഉണ്ടായിട്ടല്ല. ഇവിടെ പണി ജാസ്തിയുണ്ട്. വരണമെന്നു എപ്പോഴും കരുതും.’

കുറച്ചുനേരം അവർ മൗനം ദീക്ഷിച്ചു.

‘അല്ലാ, മാലു, രവിച്ചേട്ടൻ ഇപ്പോൾ വീട്ടിൽ വരാറില്ലെ’ വിറകിൻകൊള്ളി അടുപ്പിലേക്ക് നീക്കിക്കൊണ്ടു മാധവി അന്വേഷിച്ചു.

‘ചേച്ചി ഈ വിവരമൊന്നും അറിഞ്ഞില്ലെ?’ മാലതി ചിരിച്ചുകൊണ്ടു ചോദിച്ചു.

‘ഇല്ല’ മാധവി മാലുവിനെ ഉററുനോക്കി.

മാലതിയുടെ മുഖം ലജ്ജാവിവശമായി.

‘പറയൂ, എന്താ വിവാഹവർത്തമാനമാണോ?’

‘അച്ഛൻ ആ കാര്യം തീർച്ചയാക്കി. സ്കൂൾ പൂട്ടീട്ടു വേണമെന്നാ കേട്ടത്. രവിച്ചേട്ടനു അത് കഴിഞ്ഞിട്ടുവേണംപോലും മദിരാശിക്കു പോകുവാൻ.’

മാധവിക്കു ഒരു തലചുററൽ. അവൾ ആ ചുമരിനോടു ചാരി. ഈ ലോകംതന്നെ കീഴ്മേൽ മറിയുന്നതുപോലെ അവൾക്കു തോന്നി.

‘എന്താ മാധവിച്ചേച്ചിക്കു ഒരു വല്ലായ്മ. ഈ വർത്തമാനം ഇഷ്ടപ്പെട്ടിട്ടില്ലെന്നുണ്ടോ?’

മാധവിക്കു കുറച്ചുനേരത്തേക്കു മിണ്ടുവാൻ സാധിച്ചില്ല. അവളുടെ തൊണ്ടയിൽ വെള്ളം വററിയിരുന്നു.

‘നിശ്ശബ്ദമുഹൂർത്തം’ കുറച്ചു കഴിഞ്ഞശേഷം ഒരു പതിഞ്ഞ സ്വരത്തിൽ മാധവി ഉത്തരംപറഞ്ഞു.

‘എൻെറ സർവ്വ കാര്യങ്ങളും അന്നു നടത്തേണ്ടതു മാധവിച്ചേച്ചിയാണ്; കേട്ടോ, ചേച്ചി’ മാലതിയുടെ മുഖം പ്രസന്നമായി.

‘മാലു, ആ പുണ്യകർമ്മത്തിൽ പങ്കുകൊള്ളണമെന്നു എനിക്കു ആശയുണ്ട്. മാലുവിനുവേണ്ടി അങ്ങേ അററത്തെ ത്യാഗം ചെയ്യുവാൻ ഞാനൊരുക്കമാണ്. പക്ഷേ...’

‘എന്താ ചേച്ചി, ‘പക്ഷേ’യെന്നുപറഞ്ഞു നിർത്തിയത്.’

‘പക്ഷേ’ അന്നേക്കു ഞാനുണ്ടാകുമെന്നു തോന്നുന്നില്ല.

മാലുവിൻെറ മുഖം വീണ്ടും കറുത്തു. അവൾക്കു സങ്കടംവന്നു. മാധവി അവളെ തഴുകി ചിരിച്ചുകൊണ്ടു പറഞ്ഞു: ‘മാലൂ, ഞാൻ വെറുതെപറഞ്ഞതാണ്.

സാധു മാലതി. അവൾക്കു ആ പച്ചച്ചിരിയുടെ അർത്ഥം മനസ്സിലായില്ല.

## IV

സായാഹ്നസഞ്ചാരത്തിനിറങ്ങിയ ഞാൻ നടന്നുനടന്നു ആ ഗ്രാമത്തിൻെറ അററത്തുള്ള വയലിൽ എത്തി. ആ വയലിൻെറ അങ്ങേക്കരയിൽ ഒരു ജീർണ്ണിച്ച ക്ഷേത്രമുണ്ടായിരുന്നു. അതൊന്നു സന്ദർശിക്കണമെന്ന ഒരാഗ്രഹം എനിക്കുണ്ടായി. അവിടം വിജനമാണ്. ആരും ആ ക്ഷേത്രത്തിൽ പോകാറില്ല. ആ ദേവാലയത്തിൻെറ പഴകി പച്ചപിടിച്ച ചുമർ ചില ഭാഗത്തു വീണിരുന്നു. ഞാൻ ക്ഷേത്രത്തിൻെറ അടുത്തെത്തി അതിനുള്ളിൽ കടക്കണമെന്നു ഞാൻ കരുതിയിരുന്നില്ല. ഒരു നേരിയ സ്വരം അതിനുള്ളിൽനിന്നു കേൾക്കുന്നതുപോലെ തോന്നി. ഞാൻ ചെവി

യോൎത്തു. അതെ, അത് മനുഷ്യസ്വരം തന്നെയായിരുന്നു. ഈ വിജനപ്രദേശത്തുള്ള ജീൎണ്ണിച്ച ക്ഷേത്രത്തിൽ ആരായിരിക്കും പ്രാൎത്ഥന നടത്തുന്നതെന്നു ഞാൻ അത്ഭുതപ്പെട്ടു. ഞാൻ അകത്തേക്കു കടന്നു. ആ ക്ഷേത്രത്തിൽ പൂജയോ പൂജാരിയോ ഉണ്ടായിരുന്നില്ല. ഒരു സ്ത്രീ മാത്രമാണ് അതിലുള്ളത്. അവൾ ഒരു തകൎന്ന വിഗ്രഹത്തിന്റെ മുമ്പിൽ സാഷ്ടാംഗപ്രമാണം ചെയ്തിരിക്കയാണ്. അവൾക്കു ഉദ്ദേശം ഇരുപതുവയസ്സുകാണും. ഇരുനിറമാണ്. വിരൂപിണിയല്ല. കറുത്തു നീണ്ടുചുരുണ്ട അവളുടെ കേശഭാരം അഴിഞ്ഞു നാലുപാടും ചിന്നിച്ചിതറിക്കിടക്കുന്നു.

“നിങ്ങൾ പ്രാൎത്ഥിക്കയാണോ” കുറച്ചു നോക്കിനിന്നശേഷം ഞാൻ ചോദിച്ചു.

“അതെ” അവൾ തിരിഞ്ഞുനോക്കി യാതൊരു ഭാവഭേദവുമില്ലാതെ മറുപടി പറഞ്ഞു.

“എന്തിനാണ് ഈ ഇടിഞ്ഞുപൊളിഞ്ഞ ക്ഷേത്രത്തിൽ പ്രാൎത്ഥിക്കുന്നത്. അടുത്തുതന്നെ നല്ല ക്ഷേത്രം ഉണ്ടല്ലോ.”

“ഈ ക്ഷേത്രത്തിലായാൽ എന്താണ് ?”

“ഇത് ജീൎണ്ണിച്ചതും വൃത്തിയില്ലാത്തതുമല്ലേ. ആരാധനക്കു യാതൊരു സൌകൎയ്യവുമില്ല.”

“അധികം സൌകൎയ്യമുള്ള സ്ഥലത്തുവെച്ചുള്ള ആരാധനകൊണ്ട് ഫലമുണ്ടാകയില്ല.”

“ഇവിടെ പാമ്പ്, തേൾ മുതലായ ജന്തുക്കൾ ധാരാളമുണ്ടാകുമല്ലോ. ഭയന്നിട്ടിരിക്കാൻ സാധിക്കുമോ ?”

“അവയെല്ലാം പ്രകൃതിയുടെ സന്താനങ്ങളല്ലേ. പ്രാൎത്ഥനക്ക് ഫലമുണ്ടാകണമെന്നിച്ഛിക്കുന്നവർ ഭയം ദൂരെ കളയണം.”

ഞാൻ ആ ബാലതപസ്വിനിയുടെ മുഖത്തേക്കുതന്നെ നോക്കിക്കൊണ്ടു കുറെ നേരം നിന്നു. അവളുടെ വാക്കുകൾ അത്രമാത്രം വശീകരണശക്തിയുള്ളവയായിരുന്നു. വിശാലമായ അവളുടെ കണ്ണുകളിൽ ഒരു വ്യസനച്ഛായ കലൎന്നിട്ടുള്ളപോലെ എനിക്കുതോന്നി. എന്നിരുന്നാലും അവൾ ഇടക്ക് മന്ദഹസിക്കുമ്പോൾ അവളുടെ തടിച്ച കവിളിൽ പ്രത്യക്ഷപ്പെടാറുള്ള ‘നുണക്കുഴി’ എന്നെ വശീകരിക്കാതിരുന്നില്ല.

“ഞാനും പ്രാൎത്ഥിക്കട്ടെ” കുറച്ചു കഴിഞ്ഞശേഷം ഞാനെന്റെ ആഗ്രഹം അവളെയറിയിച്ചു.

“ആൎക്കും പ്രാൎത്ഥിക്കാം. ഈ ക്ഷേത്രം എന്റെ സ്വന്തമൊന്നുമല്ല” അവൾ മറുപടി നൽകി. ഞാൻ പിന്നെയൊന്നും സംസാരിക്കാതെ ഒരു കുട്ടിയെപ്പോലെ അവളുടെ അടുത്തിരുന്നു പ്രാൎത്ഥിച്ചു. എന്താണ് പ്രാൎത്ഥിച്ചതെന്ന് എനിക്കറിയില്ല. ഞങ്ങൾ പ്രാൎത്ഥന മതിയാക്കി എഴുന്നേററു വീണ്ടും സംഭാഷണത്തിലേൎപ്പെട്ടു.

“നിങ്ങളുടെ വീടു എവിടെയാണ്” ഞാൻ അന്വേഷിച്ചു.

“ഈ ക്ഷേത്രം തന്നെയാണ് എന്റെ വീട്.”

“നിങ്ങൾ രാത്രി എവിടെയാണുറങ്ങുക.”

“ഇവിടെതന്നെ.” ആ ക്ഷേത്രത്തിന്റെ നഗ്നമായ ഒരു ഒഴിഞ്ഞ മൂല അവൾ ചൂണ്ടിക്കാണിച്ചു.

“നിങ്ങൾക്ക് സ്വന്തക്കാരില്ലേ.”

“ഇല്ല”

“നിങ്ങൾ രാവുപകൽ ഇവിടെതന്നെയാണോ?”

“പകൽ ഞാൻ വയലിൽ പണിയെടുക്കാൻ പോകും.”

“ഈ തകൎന്ന വിഗ്രഹത്തിൽ എന്ത് ദൈവമാണുള്ളത്?”

അവളുടെ ദൃഷ്ടി വീണ്ടും ആ മുറിഞ്ഞ വിഗ്രഹത്തിലേക്ക് തിരിഞ്ഞു. ഒരു ദീൎഘനിശ്വാസത്തോടുകൂടി അവൾ എന്നോടു പറഞ്ഞു.

“ആ തകൎന്ന പ്രതിമയിൽ ഞാൻ പലതും കാണുന്നു. എന്നെതന്നെയും ഞാൻ അതിൽ ദൎശിക്കുന്നുണ്ട്”

അവളുടെ മുഖത്ത് ക്ഷോഭമുണ്ടായപോലെ എനിക്ക് തോന്നി. അവൾ തന്റെ ദൃഷ്ടികൾ വിശാലമായ ആ വയലിലേക്ക് തിരിച്ചു.

“നിങ്ങൾക്ക് മരണഭയമില്ലേ.” വീണ്ടും ഞാൻ അവളോടുചോദിച്ചു.

“ജീവിതത്തെ ഭയപ്പെടാത്തവർ എന്തിനു മരണത്തെ ഭയപ്പെടണം? ഞാൻ മരണത്തെ ഭയപ്പെടുന്നില്ല.

എനിക്ക് അവൾ പറയുന്ന വേദാന്തമൊന്നും മനസ്സിലായില്ല. പിറ്റെ ദിവസവും പ്രാൎത്ഥിക്കുവാൻ വരുന്നതാണെന്ന് അവളെ അറിയിച്ചുകൊണ്ട് ഞാൻ പുറത്തു കടന്നു.

അന്നും ഞാൻ ആസമയത്ത് ക്ഷേത്രത്തിലെത്തി. അവൾ എന്നെ സ്വാഗതം ചെയ്തു.

“നിങ്ങൾ ആരെ പ്രാൎത്ഥിക്കാനാണ് വരുന്നത്” കുറച്ച് ഗൌരവംകലൎന്ന സ്വരത്തിൽ അവൾ എന്നോടു ചോദിച്ചു.

“നിങ്ങളെ പ്രാൎത്ഥിക്കാൻ” എനിക്ക് തോന്നിയ മറുപടി അതാണ്. ഒരു നേരിയ പുഞ്ചിരി അവളുടെ ചുണ്ടിൽ പ്രത്യക്ഷപ്പെട്ടു. അതാ, ആ “നുണക്കുഴി” വീണ്ടും എന്നെ വശീകരിച്ചു.

ഞാൻ അങ്ങിനെ ദിവസവും ക്ഷേത്രത്തിൽ പോവുക പതിവായി. പ്രാൎത്ഥനയിൽ എനിക്കുള്ള വിശ്വാസംകൊണ്ടല്ല; പ്രത്യുത, ആ ഏകാകിനിയുടെ സാഹചൎയ്യങ്ങളിൽ പങ്കുകൊള്ളാനുള്ള അഭിനിവേശംകൊണ്ടും

യിരുന്നു. അന്നൊരു ദിവസം അവളോടു യാത്ര പറഞ്ഞപ്പോൾ അവൾ, പതിവില്ലാത്തതരത്തിൽ, എന്നെ ക്ഷേത്രത്തിന്റെ പടിവരെ അനുഗമിച്ചു. ഞാൻ കുറെ നടന്നു തിരിഞ്ഞുനോക്കി. അവൾ ഒരു ശിലാപ്രതിമപോലെ എന്നെ നോക്കി അവിടെത്തന്നെ നില്ക്കുകയാണ്. അവളുടെ സ്ഥിതിയിൽ എനിക്ക് വല്ലാത്ത വ്യസനവും അനുകമ്പയും തോന്നി. പക്ഷേ അവൾ വല്ലാത്ത ഒരു സ്ത്രീ!

V

അന്നൊരു രാത്രി ഭയങ്കരമായ കാററും മഴയും ഉണ്ടായി. ഇടിയും മിന്നലും ഭയന്ന് ഞാനെന്റെ വീട്ടിലെ മുറിയിൽ ചുരുണ്ടുകൂടിയിരിക്കയാണ്. ആ ജീർണ്ണിച്ച ക്ഷേത്രത്തിലെ ഏകാകിനിയായ യുവതിയുടെ സ്ഥിതിയോർത്തു ഞാൻ നടുങ്ങി. തണുപ്പു സഹിച്ചു വെറുംനിലത്തു ചുരുണ്ടുകിടക്കുന്ന ആ സ്ത്രീയുടെ ചിത്രം എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. "ഞാൻ മരണത്തെ ഭയപ്പെടുന്നില്ല" എന്ന അവളുടെ വാക്കുകൾ എന്റെ ശ്രവണപുടങ്ങളിൽ അലക്കുന്നപോലെ എനിക്ക് തോന്നി. ആ തകർന്ന വിഗ്രഹത്തിലുള്ള ഈശ്വരൻ എന്തു രക്ഷയാണ് അവൾക്ക് നല്കുകയെന്ന് ഞാൻ അത്ഭുതപ്പെട്ടു.

നേരം ഒരുവിധം പുലർന്നു. അവളുടെ സ്ഥിതിയറിവാനുള്ള ഉൽക്കണ്ഠയോടുകൂടി ഞാൻ ആ ക്ഷേത്രത്തിലേക്ക് കുതിച്ചു. പതിവുപോലെ യാതൊരു ശബ്ദവും അതിനകത്തുനിന്നു കേട്ടില്ല. എന്റെ ഹൃദയത്തിന്റെ മിടിപ്പ് വർദ്ധിച്ചു ഞാൻ ക്ഷേത്രത്തിന്റെ ഉള്ളിൽകടന്നു. ആ തകർന്ന വിഗ്രഹം അവിടെതന്നെ നില്പുണ്ട്. പക്ഷേ അതിന്നടുത്ത് ആ സ്ത്രീയെ കാണ്മാനില്ല. ഞാൻ ചുററപാടും നോക്കി. ആ തകർന്നുവീണ ചുമരിന്നടിയിൽകൂടി ചതഞ്ഞു നിണംപുരണ്ട ഒരു ശീർഷം പുറത്തുകാണുന്നു. അതവൾ തന്നെയായിരുന്നു. എന്റെ ശരീരം തരിച്ചു. അവിടെനിന്നു ഓരോട്ടം ഓടിയാലോയെന്നു എനിക്ക്തോന്നി. ആ ദാരുണകാഴ്ച അത്രയധികം ഭീകരമായിരുന്നു. പക്ഷേ എന്റെ കാലുകൾക്ക് ഓടാൻ ശക്തിതോന്നിയില്ല. ഏതോ ഒരു ശക്തി എന്നെ പിടിച്ചുനിർത്തുന്നതുപോലെ തോന്നി. ഞാൻ ആ ചതഞ്ഞ ശിരസ്സിന്റെ മുമ്പിൽ മുട്ടുകുത്തി.

* * *

ആ ജീർണ്ണിച്ച ക്ഷേത്രത്തിലെ അന്തേവാസിയായിരുന്ന് അപമൃത്യുവരിച്ച ആ യുവതി ഒരു പ്രേമനാടകത്തിലെ ഹതഭാഗ്യയായ നായികയായിരുന്നുവെന്നും അവൾ ആ ഗ്രാമത്തിലെ ഒരു മദേവിയായിരുന്നുവെന്നും പിന്നീടാണ് ആ ഗ്രാമക്കാരിൽനിന്ന് എനിക്ക് മനസ്സിലായത്.

———:0:———

# മുതലാളിത്തം
## ഉത്ഭവവും വളർച്ചയും

ബി. സി. വർഗ്ഗീസ്സ്, എം. ഏ.

I

ചിലർ സംസാരിക്കുന്നതു കേട്ടാൽ തോന്നും മുതലാളിത്തം ആദിയും അന്തവുമില്ലാത്ത ഒരു സനാതനസത്തയാണെന്ന്. അതു മതത്തെപ്പോലെ പാവനമാണ്; സത്യത്തെപോലെ ശാശ്വതമാണ്. അതില്ലാതിരുന്ന ഒരു ഭൂതകാലത്തെപ്പററിയോ, അതു നശിച്ചു തിരോധാനംചെയ്ത ഒരു ഭാവിയെപ്പററിയോ ഇക്കൂട്ടർക്കു വിഭാവനംചെയ്യുവാൻപോലും കഴിയുന്നില്ല. മുതലാളിത്തവുമായി ഇവർ അത്രമേൽ ഒട്ടിച്ചേർന്നിരിക്കുന്നു.

എന്നാൽ മുതലാളിത്തം ഇല്ലാതിരുന്ന ഒരു കാലം ലോകത്തിലുണ്ടായിരുന്നു. ഇന്നും അതു കൈകയറിയിട്ടില്ലാത്ത ചില ദേശങ്ങൾ ആഫ്രിക്കയിലേയും, അമേരിക്കയിലേയും, ആസ്ത്രേലിയയിലേയും, ഏഷ്യയിലേയും അപരിഷ്കൃത ജനങ്ങളുടെയിടയിൽ ഉണ്ടു്. മുതലാളിത്തം മുമ്പുണ്ടായിരുന്ന ചില സ്ഥലങ്ങളിൽ അതു തകർന്നുവീണ് അതിന്റെ സ്ഥാനം സോഷ്യലിസം കൈവശപ്പെടുത്തിയിരിക്കുന്നു. മററു സ്ഥലങ്ങളിലാകട്ടെ മുതലാളിത്തം അതിന്റെ പഴയ രൂപത്തിൽ അനുക്രമം ക്ഷയിച്ചു, ക്ഷയിച്ചു, ഏതോ അവ്യക്തവും, ഇന്നതെന്നു ഖണ്ഡിതമായി തരംതിരിക്കുവാൻ നിർവ്വാഹമില്ലാത്തതുമായ ഒരു പുതിയ പ്രസ്ഥാനത്തിനു വഴി മാറിക്കൊടുത്തുകൊണ്ടിരിക്കുന്നു.

ചുരുക്കത്തിൽ മുതലാളിത്തത്തിനു ഒരു ചരിത്രമുണ്ടു്,— ഒരുത്ഭവവും, വളർച്ചയും, തളർച്ചയും, ഒരു പക്ഷേ അവസാനം പരിപൂർണ്ണമായ നാശവും. ആ ചരിത്രമാണ് ഈ ലേഖനത്തിന്റെ വിഷയം.

### നിശ്ശബ്ദ വിപ്ലവം

മുതലാളിത്തം ഒരാശയമാണ്, ഒരു ആവിഷ്കരണവുമാണ്. അത് ഒരാദർശമാണ്, ഒരു യാഥാർത്ഥ്യവുമാണ്. ഒരു കണക്കിനു നോക്കുമ്പോൾ ലോകത്തിലെ എല്ലാ പ്രസ്ഥാനങ്ങൾക്കും മേല്പറഞ്ഞ ഭാവങ്ങൾ ഉണ്ടെന്നുള്ളതു വാസ്തവംതന്നെ. പക്ഷേ മുതലാളിത്തത്തിന്റെ കാര്യത്തിൽ ഒരു പ്രത്യേകതയുണ്ടു്. അതു് ഒരാശയമായിത്തീരുന്നതിനു മുമ്പുതന്നെ ഒരു പ്രായോഗിക പദ്ധതിയായിത്തീർന്നിരുന്നു, ഒരാദർശമായി അംഗീകരിക്കുന്നതിനു [മുമ്പായിതന്നെ ഒരു യാഥാർത്ഥ്യമായി രംഗപ്രവേശം ചെയ്തുകഴിഞ്ഞിരുന്നു.

വിവക്ഷിതം ഒന്നുകൂടി വ്യക്തമാക്കാം. ഒരു ദൃഷ്ടാന്തംവഴി ഇതു എളുപ്പത്തിൽ സാധിക്കും. സ്വാതന്ത്ര്യമെന്ന വാക്കു നാം എല്ലാവരും കേട്ടിട്ടുണ്ടു്. അതിന്റെ ഒരുവശമെടുക്കുക,— രാഷ്ട്രീയസ്വാതന്ത്ര്യം. രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ ചരിത്രം പരിശോധിച്ചാൽ ഒരു പൊതുനിയമം നമുക്കു കണ്ടുപിടിക്കുവാൻ സാധിക്കും. രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ ഉത്ഭവം ആദർശാത്മകമായ ഒരു ആശയമായിട്ടാണ് എല്ലാ രാജ്യങ്ങളിലും എല്ലാ ജനതകളുടെയിടയിലും ഉദയം ചെയ്തിട്ടുള്ളതു്. പ്രസ്തുത ആശയത്തിനും ആദർശത്തിനും വേണ്ടി, ആവേശത്തോടും ത്യാഗസന്നദ്ധതയോടുംകൂടി പ്രബുദ്ധരായ വ്യക്തികളോ സമുദായങ്ങളോ എതിർശക്തികളെ വെല്ലുവിളിക്കുന്നു. ഇതു രണ്ടാമത്തെ ഘട്ടം. അവസാനമായി അനേകത്യാഗങ്ങളുടേയും യജ്ഞങ്ങളുടേയും ഫലമായി ആശയം ആവിഷ്കരിക്കപ്പെടുന്നു, ആദർശം യാഥാർത്ഥ്യമായി രൂപാന്തരപ്പെടുന്നു.

ഇതല്ല മുതലാളിത്തത്തിന്റെ ചരിത്രം. മുതലാളിത്തം ഒരു സാമ്പത്തികസമ്പ്രദായമായിത്തീർന്നതിന്റെ ശേഷമാണ് അതു ചിന്തകന്മാരുടെ ആലോചനക്കും പഠനത്തിനും പാത്രമായതു. അതൊരു സാമ്പത്തിക യാഥാർത്ഥ്യമായി പ്രവർത്തിച്ചുകൊണ്ടിരിക്കെയാണ് ഒരു ആദർശമായി പ്രതിഷ്ഠിക്കപ്പെട്ടതു്,

മുതലാളിത്തം സ്ഥാപിക്കുന്നതിനുവേണ്ടി ആരും ചോരചിന്തിയിട്ടില്ല, വാഗ്മിതയോടും ആവേശത്തോടുംകൂടി പ്രസംഗിച്ചു ജനസമൂഹങ്ങളെ ഇളക്കിമറിച്ചിട്ടില്ല. അതിന്റെ ഉത്ഭവഹേതു വ്യക്തികളുടേയോ സമൂഹങ്ങളുടേയോ അവധാനപൂർവ്വമുള്ള നിരീക്ഷണമോ പരിചിന്തനമോ അല്ല. മുതലാളിത്തം സ്വാഭാവികമായ ഒരു സാമ്പത്തിക വളർച്ചയാണ്: മാനവചരിത്രത്തിലെ ഒരു പ്രത്യേകഘട്ടത്തിൽ ആവിർഭവിച്ച ഒരു സ്വാഭാവിക ആവശ്യത്തിന്റെ പ്രതിഫലനം, ഒരു പ്രത്യേക പരിതസ്ഥിതിയെ നേരിടുവാൻ മനുഷ്യസമുദായത്തിൽ അവരറിയാതെതന്നെ രൂപമെടുത്ത ഒരു താല്ക്കാലിക ഉപാധി.

എങ്കിലും അതൊരു വലിയ വിപ്ലവമായിരുന്നു; നിശ്ശബ്ദമെങ്കിലും ദൂരവ്യാപകം. കഴിഞ്ഞ അഞ്ചു ശതാബ്ദങ്ങളായി പാശ്ചാത്യസംസ്കാരത്തിന്റെ എല്ലാ ഉൾപ്പിരിവുകൾക്കും നിറം പിടിപ്പിച്ചിട്ടുള്ളതു് മുതലാളിത്തമാകുന്നു. അതൊരു വെറും സാമ്പത്തികപ്രസ്ഥാനമല്ല. അതിനൊരു രാഷ്ട്രീയസിദ്ധാന്തവും, ഒരു തത്വസംഹിതയും, ഒരു സാംസ്കാരിക പശ്ചാത്തലവുമു

ണ്ട്. കഴിഞ്ഞ അഞ്ചു നൂറാണ്ടുകളായി സാമുദായികശാസ്ത്രജ്ഞന്മാരെയെന്നല്ല, മതചിന്തയെപ്പോലും രൂപപ്പെടുത്തിവന്നിട്ടുള്ളത് മുതലാളിത്തമെന്ന പേരിനാൽ അറിയപ്പെടുന്ന ആ സങ്കീർണ്ണദർശനമത്രെ.

## മുതലാളിത്തമെന്നാൽ

പക്ഷെ മുതലാളിത്തത്തിന്റെ ചരിത്രത്തിലേക്കു പ്രവേശിക്കുന്നതിനു മുമ്പായി, മുതലാളിത്തമെന്നാൽ എന്താണെന്നു അറിയുന്നതു ആവശ്യമാകുന്നു. സാധാരണ വ്യവഹാരഭാഷയിൽ ഇതിനെപ്പററി ഒട്ടേറെ ആശയക്കുഴപ്പം കാണുമാറുണ്ട്.

മുതലാളിത്തത്തിന്റെ അടിസ്ഥാനം സ്വകാര്യസ്വത്തുടമസമ്പ്രദായമാകുന്നു. എന്നാൽ സ്വകാര്യസ്വത്തുടമയുണ്ടെന്നുള്ളതുകൊണ്ടുമാത്രം ഒരു സമുദായം മുതലാളിസമുദായമാകുന്നില്ല.

ഒരു സമുദായത്തിൽ നൂറാളുകളുണ്ട്. എല്ലാവർക്കും ഓരോ ലക്ഷം ഉറുപ്പികയുടെ സ്വത്തുണ്ട്. എല്ലാവരും പണക്കാരാണ്. ആർക്കും ദാരിദ്ര്യമില്ല. ധനവിതരണത്തിൽ അസമത്വമില്ല. ഇങ്ങനെയുള്ള ഒരു സാമ്പത്തികഘടനയ്ക്കു മുതലാളിത്തമെന്നു നാമകരണം ചെയ്യുവാൻ പാടില്ല.

എന്നാൽ പിന്നെ എന്തു വേണം? ധനവിതരണത്തിലുള്ള അസമത്വമാണ് മുതലാളിത്തത്തിന്റെ രണ്ടാമത്തെ ലക്ഷണം. സമുദായത്തിലാകെയുള്ള സ്വത്ത് കുറച്ചുപേരുടെ കുത്തകയാവുകയും, ബാക്കിയുള്ളവർ സ്വത്തില്ലാത്ത കൂലിവേലക്കാരോ, ശമ്പളക്കാരോ ആയിത്തീരുകയും ചെയ്യുന്നു. കൂലിവേലക്കാരും ശമ്പളക്കാരും തീരെ ദരിദ്രന്മാരായിരിക്കണമെന്നു നിർബ്ബന്ധമില്ല. അവർ അഷ്ടിക്കു മുട്ടാത്ത നിർദ്ധനന്മാരാകാം, അല്ലെങ്കിൽ സാമാന്യം മാനമായി ജീവിക്കുവാൻ കഴിവുണ്ടാകത്തക്ക ഒരു വരുമാനം ഉള്ളവരായിരിക്കാം. ഏതുവിധമായാലും അവർക്ക് സ്വന്തം സ്വത്തില്ല എന്നതാണ് പരമാർത്ഥം. അവരുടെ ഉപജീവനത്തിന്നു മററുള്ളവരെ, സ്വത്തുള്ളവരെ, ആശ്രയിക്കാതെ നിർവ്വാഹമില്ല.

ഈ ആശയം മുതലാളിത്തത്തിന്റെ മൂന്നാമത്തെ ലക്ഷണത്തിലേക്കു നമ്മെ ആനയിക്കുന്നു. മുതലാളിത്തസമ്പ്രദായത്തിൻകീഴിൽ സമുദായത്തിലെ ഭൂരിപക്ഷം ന്യൂനപക്ഷത്തിന്റെ ചൊല്പടിയിൻകീഴിൽ പ്രവൃത്തിയെടുത്തുകൊള്ളണം. മുതലാളിത്തത്തിന്റെ ആദ്യഘട്ടങ്ങളിൽ മുതലാളിമാർ ഏതാണ്ട് സ്വേച്ഛാധികാരികൾതന്നെയായിരുന്നു. പിന്നീട്, മുതലാളിത്തത്തിന്റെ പരിണാമദശയിൽ, ഈ സ്വേച്ഛാധികാരം അല്പമൊന്നു മയപ്പെടുത്തുകയും പതപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. എങ്കിൽക്കൂടി ഇന്നും കൂലിവേലക്കാരും ശമ്പളക്കാരും പ്രവൃത്തിയെടുക്കുന്ന ഫാക്ടറികളിന്മേൽ അവർക്കു പറയത്തക്ക നിയന്ത്രണാവകാശമൊ അധികാരമോ ഒന്നുംതന്നെയില്ല. അവർക്കു ഉടമസ്ഥാവകാശമില്ലാത്ത കാലത്തോളം ഫലപ്രദമായ യാതൊരു നിയന്ത്രണവും കൈവരുക സാദ്ധ്യവുമല്ല.

ഇതുകൊണ്ടും മുതലാളിത്തത്തിന്റെ ലക്ഷണങ്ങൾ പൂർണ്ണമായില്ല. മുതലാളികൾക്കു അവരുടെ ഉടമയിൻകീഴിലുള്ള വസ്തുവകകൾ ഇഷ്ടംപോലെ എടുത്തു പെരുമാറുവാൻ വേണ്ട സ്വാതന്ത്ര്യമുണ്ടായിരിക്കണം. ഏററവും അധികം ആദായം കിട്ടുന്ന മാർഗ്ഗങ്ങളിൽ ധനം നിക്ഷേപിക്കുവാനോ, നിക്ഷേപിക്കാതിരിക്കുവാനോ അവർക്കവകാശമുണ്ട്. ഈ വസ്തുതയാണ് മുതലാളിത്തത്തെ, അതിന്റെ ആവിർഭാവത്തിനു മുമ്പുണ്ടായിരുന്ന ഫ്യൂഡലിസം അഥവാ ജന്മിത്വത്തിൽനിന്നും വേർതിരിക്കുന്നത്. ഫ്യൂഡലിസത്തിൽ ഭൂമിയായിരുന്നു പ്രധാന സ്വത്ത്. ഈ ഭൂമി ചുരുക്കം ചിലരുടെ ജന്മാവകാശത്തിനു വിധേയമായിരുന്നു. ബാക്കിയുള്ളവർ ഈ ജന്മികളുടെകയ്യിൽനിന്നും ഭൂമിപാട്ടത്തിനുവാങ്ങി സ്വന്ത

മായികൃഷിചെയ്യോ അതല്ലെങ്കിൽ അടിമകളെക്കൊണ്ടു കൃഷിചെയ്യിച്ചോ ഉപജീവനം കഴിച്ചുവന്നു. സമുദായത്തെ ജന്മികളെന്നും, കുടിയാന്മാരെന്നും, ഈ രണ്ടു വർഗ്ഗക്കാരുടെ അടിമകളെന്നും, ഇങ്ങനെ മൂന്നായി വിഭാഗിക്കാമായിരുന്നു. ഇതിനപുറമെ കുടിൽവ്യവസായങ്ങളിൽ ഏർപ്പെട്ടിരുന്ന ഒരു തരക്കാരുമുണ്ട്. അവരെപ്പററി പിന്നീടു വിവരിക്കുന്നതാണ്. ഇവർ തമ്മിലുള്ള അന്യോന്യബന്ധത്തെ നിയന്ത്രിക്കുന്നതായി ചില നാട്ടാചാരങ്ങളും, സർക്കാർ നിയമങ്ങളുമുണ്ടായിരുന്നു. സർക്കാർ നിയമത്തെക്കാൾ ചില സ്ഥലങ്ങളിൽ നാട്ടാചാരങ്ങൾക്കും, മററു ചില സ്ഥലങ്ങളിൽ നാട്ടാചാരത്തെക്കാൾ സർക്കാർ നിയമങ്ങൾക്കുമായിരുന്നു പ്രാധാന്യം. ഏതുവിധത്തിലും ജന്മികൾക്കാകട്ടെ, കുടിയാന്മാർക്കാകട്ടെ, അടിമകൾക്കാകട്ടെ, നടപ്പിലുള്ള ആചാരങ്ങളേയും നിയമങ്ങളേയും അതിലംഘിക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നില്ല. എന്നാൽ മുതലാളിത്തം വന്നതോടുകൂടി ഈ ആചാരങ്ങളും നിയമങ്ങളും പമ്പ കടന്നു. സാമ്പത്തിക പ്രവർത്തനങ്ങളിൽ സർക്കാരിന്നാകട്ടെ, സാമുദായികാചാരങ്ങൾക്കാകട്ടെ യാതൊരു കൈകാര്യ കർതൃത്വവുമില്ലെന്നായി. മുതലാളിയുടെ അഭീഷ്ടംപോലെ അയാളുടെ സ്വത്തുകൊണ്ട് എന്തും ചെയ്യാമെന്ന വാദം ബലപ്പെട്ടു. സ്വകാര്യസ്വത്തുടമാവകാശം ഇനിയും കടിഞ്ഞാണമില്ലാത്ത കുതിരയെപ്പോലെ യാതൊരു നിയന്ത്രണവും കൂടാതെ മുന്നോട്ടു കുതിച്ചുപാഞ്ഞു.

യാതൊരു വക കേന്ദ്രീകൃത നിയന്ത്രണവും കൂടാതെ ഓരോ വ്യക്തിയും അവൻെറ ഇഷ്ടംപോലെ സാമ്പത്തികപ്രവർത്തനത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു സമുദായത്തിൽ എങ്ങനെയാണു കുഴപ്പംകൂടാതെ സംഗതികൾ നിർവ്വഹിച്ചുകൊണ്ടുപോകുന്നതെന്ന ഒരു ചോദ്യത്തിനു ഇവിടെ അവകാശമുണ്ട്. വാസ്തവത്തിൽ കുഴപ്പങ്ങളൊന്നും കൂടാതെ കാര്യങ്ങൾ നടത്തുവാൻ മുതലാളിത്തത്തിനു ഇന്നുവരേയും സാധിച്ചിട്ടില്ല എന്നതാണ് അതിന്നുള്ള സമാധാനം. കാലങ്ങൾ കഴിയുന്തോറും ഈ കുഴപ്പം വർദ്ധിച്ചുവരുന്നു. പക്ഷെ ഒരു കാര്യം സമ്മതിക്കണം. പ്രത്യക്ഷമായ കുഴപ്പങ്ങൾ കൂടാതെ, യുക്തിപൂർവ്വമായ ഒരു പന്ഥാവിൽക്കൂടി സാമ്പത്തികപ്രവർത്തനങ്ങൾ നടത്തിക്കൊണ്ടുപോകുവാൻ സമർത്ഥമാണെന്നു മുതലാളിത്തം അവകാശപ്പെടുന്ന ഒരുപാധി അതിന്നുണ്ട്. മുതലാളിത്തത്തിൻെറ ഈ അവകാശവാദം മുഴുവൻ ശരിയല്ലെന്നു ഇവിടെ സൂചിപ്പിച്ചുകഴിഞ്ഞുവല്ലോ. അതിരിക്കട്ടെ. മുതലാളിത്തത്തിൻെറ ലക്ഷണങ്ങളിലൊന്നായ ഈ ഉപാധി എന്താണെന്നു വിശദമാക്കുക മാത്രമാണ് ഈ ഖണ്ഡികയുടെ ഉദ്ദേശം.

മുതലാളിമാർ, മററു കാരണങ്ങളൊന്നുമില്ലെങ്കിൽ, തങ്ങളുടെ സാമ്പത്തികോല്പാദനകഴിവുകൾ ഏററവുമധികം ലാഭം കിട്ടുന്ന രീതിയിൽ ഉപയോഗിക്കുമെന്നതു വ്യക്തമാണല്ലോ. ലാഭം കിട്ടുന്നതിന്നുള്ള മാർഗ്ഗദർശിത്വം നൽകുന്ന ആ ചൂണ്ടിപ്പലക (Sign Post) ഏതാണ്. ഒററ വാക്കിൽ പറയുകയാണെങ്കിൽ ഈ വഴികാട്ടി അങ്ങാടിനിലവാരമാകുന്നു. ഓരോ സാധനത്തിന്നും കമ്പോളത്തിൽ ഓരോ വിലയുണ്ട്. ഓരോ സാധനവുമുണ്ടാക്കുവാൻ ഓരോ ചെലവുപട്ടികയുമുണ്ട്. കമ്പോളത്തിലെ വില്പനവിലയ്ക്കും നിർമ്മാണവിലയ്ക്കും തമ്മിലുള്ള വ്യത്യാസമാണല്ലോ ലാഭം. ഈ വ്യത്യാസം ഏററവുമധികമുള്ള മാർഗ്ഗമായിരിക്കും ഉല്പാദകൻ സ്വീകരിക്കുക. സാധനങ്ങളുടെ വില കയ്യിൽ കാശുള്ളവരുടെ ആവശ്യവും അതു നിർമ്മിക്കുവാനുള്ള സാദ്ധ്യതകളുമനുസരിച്ചു നിർണ്ണയിക്കപ്പെടുന്നു. ഇങ്ങനെ നോക്കുമ്പോൾ, ഉല്പാദകൻ കയ്യിൽ കാശുള്ളവർക്കു ഏററവുമധികം ആവശ്യമുള്ള സാധനങ്ങൾ നിർമ്മിക്കുവാനാണ് തൻെറ സാമ്പത്തികകഴിവുകൾ വിനിയോഗിക്കുന്നതു്. ഇങ്ങനെ ഓരോ വ്യക്തിയും തൻെറ സ്വാർത്ഥംമാത്രം നോക്കി ഏററവുമധികം ലാഭത്തിനു പരിശ്രമിക്കെത്തന്നെ, സമുദായത്തിൻെറ ഏററവും അടിയന്തിരവും അത്യാവശ്യവുമായ കാര്യങ്ങൾ നിവൃത്തിക്കുന്നു. ഈ വിധത്തിലാണ് മുതലാളിത്തം അതിൻെറ പ്രവർത്തനത്തെ നിലനിർത്തുന്ന ലാഭേച്ഛയെ ന്യായീകരിക്കുന്നത്. ഒരു

കാര്യം മാത്രം അവർ മറക്കുന്നു. സമുദായത്തിൽ പണമില്ലാത്തവരായി ഒരു വലിയ വിഭാഗമുണ്ട്. അവരുടെ ആവശ്യങ്ങളും മുതലാളിത്തം വിസ്മരിക്കുന്നു. ഇതിനുംപുറമെ പണംകൊണ്ടുളവാക്കാവുന്നതല്ലാത്ത പല ആവശ്യങ്ങളും സമുദായത്തിലുണ്ട്, ഈ ആവശ്യങ്ങളും അവഗണിക്കപ്പെടുന്നു.

ഇതുവരെ വിവരിച്ച കാര്യങ്ങളെല്ലാം ഒന്നുകൂടി സംക്ഷിപ്തമായി ആവർത്തിച്ചുകൊള്ളുന്നു. മുതലാളിത്തത്തിന്റെ അഞ്ചു വിശേഷലക്ഷണങ്ങളാണുള്ളത്. (1) സ്വകാര്യ സ്വത്തുടമ, (2) ധനവിതരണത്തിൽ ഭീമമായ അസമത്വവും, സമുദായത്തിൽ ഒരു വലിയ വിഭാഗത്തിനു സ്വന്തമായ സ്വകാര്യ സ്വത്തില്ല എന്ന സ്ഥിതിയും. (3) സ്വത്തില്ലാത്ത വിഭാഗത്തിനു സാമ്പത്തികസ്വാതന്ത്ര്യമില്ല; മുതലാളിമാരുടെ ചൊല്പടിയിൽ കീഴിൽ നിന്നുകൊള്ളുന്നു. (4) സ്വത്തുടമകൾക്കു തങ്ങളുടെ സ്വത്തുവകകൾ യഥേഷ്ടം എടുത്തു പെരുമാറുവാൻ പരിപൂർണ്ണമായ സ്വാതന്ത്ര്യമുണ്ടായിരിക്കും, (5) സാമ്പത്തിക പ്രവർത്തനത്തിൽ കേന്ദ്രീകൃത നിയന്ത്രണമില്ല. അങ്ങാടി നിലവാരമാണ് സാമ്പത്തിക പ്രവർത്തനത്തിനു മാർഗ്ഗദർശിത്വം നല്കുന്നത്.

---

## ബാലപംക്തി

# സോവിയററ് റഷ്യയിലെ വിദ്യാഭ്യാസം

സി. പി. ശർമ്മ, ബി. എ., എൽ. ടി.

ഇന്നു സർവ്വലോകത്തിന്റെയും ശ്രദ്ധയെ ആകർഷിച്ചിരിക്കുന്ന സോവിയററു റഷ്യയിലെ വിദ്യാഭ്യാസസമ്പ്രദായത്തെക്കുറിച്ചു അറിയുവാൻ നിങ്ങൾക്കു കൗതുകമുണ്ടായിരിക്കുമല്ലോ. കഴിഞ്ഞ ഇരുപതു വർഷങ്ങൾക്കുള്ളിൽ റഷ്യൻ വിദ്യാഭ്യാസരീതിക്ക് പല മാററങ്ങളും സംഭവിച്ചിട്ടുണ്ട്. 1917-ൽ 70 ശതമാനം ജനങ്ങൾ മാത്രമേ സാക്ഷരത്വം പ്രാപിച്ചവരായിട്ടുണ്ടായിരുന്നുള്ളു. എന്നാൽ ഇപ്പോൾ റഷ്യക്കാരിൽ 80 ശതമാനംജനങ്ങളും അക്ഷരജ്ഞാനംസിദ്ധിച്ചവരാണ്.

നാലുവയസ്സിൽ കുറവുള്ള ശിശുക്കളുടെ വിദ്യാഭ്യാസം ആരോഗ്യവകുപ്പിന്റെ കീഴിലുള്ള നഴ്സറി സ്കൂളുകളാണ് നടത്തുന്നത്. മാതാക്കളുടെ ജോലിസ്ഥലത്തിനടുത്താണ് അത്തരം സ്കൂളുകൾ മിക്കവാറും സ്ഥാപിച്ചിട്ടുള്ളത്. ഇവ കൂടാതെ, വിദ്യാഭ്യാസവകുപ്പിന്റെ കീഴിൽ കിൻറർഗാർട്ടൻ സ്കൂളുകളുണ്ട്. അവിടെ നാലുമുതൽ ഏഴുവരെ പ്രായമുള്ള കുട്ടികളെ അഭ്യസിപ്പിക്കുന്നു.

അങ്ങിനെ നഴ്സറി സ്കൂളിലും, കിൻറർഗാർട്ടൻ സ്കൂളിലും ആയി ഓരോ കുട്ടിയും ഏഴുവർഷം അഭ്യസനം നടത്തണമെന്ന് നിർബ്ബന്ധമാണ്. അതിനുശേഷം, അതായത് എട്ടുവയസ്സാകുമ്പോൾ മാത്രമേ സാധാരണ സ്കൂൾപഠനം ആരംഭിക്കയുള്ളു.

എട്ടുവയസ്സുമുതൽ ഹൈസ്കൂൾ വിദ്യാഭ്യാസമാരംഭിക്കുന്നു. ഇവിടെ കുട്ടികൾ ശാസ്ത്രം, വ്യവസായം, വൈദ്യം, മുതലായവകളെ പററിയ വിദ്യാഭ്യാസംചെയ്യുന്നു. തൊഴിൽസംബന്ധമായ വിദ്യാഭ്യാസം എത്രയും നേരത്തെതന്നെ കുട്ടികൾക്കു നൽകുന്നതിൽ റഷ്യ മറെറല്ലാം രാജ്യങ്ങളെക്കാളും കൂടുതൽ ശ്രദ്ധപതിക്കുന്നു.

ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞാൽ, ഓരോ വിദ്യാർത്ഥിയും സാങ്കേതികമായ അഭ്യസനം നടത്തുന്നു. വ്യവസായത്തിൽ താല്പര്യമുള്ളവർ വ്യവസായസംബന്ധമായ പരിശീലനം ലഭിക്കുവാൻ ശ്രമിക്കുന്നു. അവർക്കുവേണ്ടി വ്യവസായ ഡിപ്പാർട്ടുമെൻറിന്റെ കീഴിൽ 115 പരിശീലനപാഠശാലകളുണ്ട്. പ്രതിവർഷം നിരവധി എൻജിനീയർമാരെയും വ്യവസായികളെയും ഈ സ്കൂളുകൾ പുറപ്പെടുവിക്കുന്നു.

അതുപോലെ തന്നെ, കൃഷി ഡിപ്പാർട്ടുമെൻറിന്റെ കീഴിൽ കാര്യക്ഷമതയോടുകൂടി പ്രവർത്തനം നടത്തുന്ന 56 സ്കൂളുകളിൽ കാർഷികമായ പരിശീലനം നൽകുന്നു. വനവകുപ്പിലും സാമ്പത്തികവകുപ്പിലും മററും ഇതേ രീതിയിൽതന്നെ, അതതു വിഷയങ്ങളിൽ പരിശീലനം നൽകുന്നു.

കൃഷിസ്ഥലവും, തൊഴിൽശാലയും, വിദ്യാലയങ്ങളും തമ്മിൽ പ്രാരംഭം മുതൽക്കുതന്നെ സുദൃഢമായ ബന്ധം സ്ഥാപിക്കുന്നു. വിദ്യാഭ്യാസകാലത്തു കല്ലുകെട്ട്, സിമൻറുപണി, മുതലായ വേലകൾ മുതൽ മേൽനോട്ടംവരെയുള്ള സർവ്വജോലികളും ചെയ്യുവാൻ ഒരു വിദ്യാർത്ഥിക്ക് അവസരംകിട്ടുന്നു. ഓരോ വിദ്യാർത്ഥിയും വിദ്യാലയംവിട്ടു പുറത്തുവരുമ്പോൾ, രാഷ്ട്രജീവിതത്തിൽ അവർ വഹിക്കേണ്ട പങ്കിനുതക്കവണ്ണം പ്രാപ്തിയുള്ളവനായിരിക്കും.

യുദ്ധം ആരംഭിച്ചതുമുതൽ യുദ്ധത്തിൽ താല്പര്യമുള്ളവർക്കു പ്രത്യേകപരിശീലനം സൗജന്യമായി നൽകിവരുന്നു. പതിനാലു വയസ്സുമുതൽ യുദ്ധപരിശീലനപാഠശാലകളിൽ ചേരാവുന്നതാണ്. ഇവിടെ പരിശീലനം ലഭിക്കുന്നവർക്ക് യുദ്ധംകഴിഞ്ഞാൽ, ആശാരിപ്പണി, കൽപ്പണി, വൈദ്യുതപണി മുതലായവയിൽ ഏർപ്പെടാവുന്നതാണ്. യുദ്ധംമൂലം നശിച്ചുപോയിട്ടുള്ള കെട്ടിടങ്ങളും മററും പുതുക്കിപ്പണിയുന്നതിന് ഇവർ വളരെ ഉപകരിക്കും. അതിനാൽ യുദ്ധാനന്തരം അവർക്കു ജോലിയും രാജ്യത്തിനു ക്ഷേമവും ഉണ്ടാകുവാൻ ഈ പദ്ധതി സഹായിക്കുന്നു.

യുദ്ധസംബന്ധിച്ചുള്ള പ്രത്യേകോദ്ദേശങ്ങളോടുകൂടിയാണ് യുദ്ധകാലത്തെ വിദ്യാഭ്യാസം നടത്തുന്നത്. ചരിത്രം ഭൂമിശാസ്ത്രം മുതലായ വിഷയങ്ങളിൽ യുദ്ധത്തെപ്പററിയുള്ള സംഗതികൾക്കു കൂടുതൽ പ്രാധാന്യം കല്പിക്കുന്നു. ഭൂമിശാസ്ത്രം പഠിക്കുമ്പോൾ രാജ്യങ്ങളു

ടെ പടങ്ങൾ വരക്കുവാൻ പ്രത്യേകം പഠിപ്പിക്കുകയും, ഓരോസ്ഥലത്തിന്റെ പ്രാധാന്യത്തെക്കുറിച്ചു മനസ്സിലാക്കുകയും ചെയ്യുന്നതുപോലെ മററു വിഷയങ്ങൾ പഠിക്കുമ്പോഴും സമരപ്രധാനമായ സംഗതികൾക്കു കൂടുതൽ പ്രാധാന്യം നൽകുന്നു.

നാലും അഞ്ചും വയസ്സായ കുട്ടികൾക്കുപോലും യുദ്ധംസംബന്ധിച്ചുള്ള പരിശീലനം നൽകുന്നു. ആൺകുട്ടികൾ കൈത്തോക്കിന്റെ പ്രയോഗം, പ്രഥമശുശ്രൂഷ മുതലായവ പരിശീലിക്കുന്നു. റേഡിയോ, ടെലഫോൺ, നഴ്സിങ്ങ് മുതലായവ പെൺകുട്ടികളും പഠിക്കുന്നു. എല്ലാ കുട്ടികളും ചുകപ്പുസൈന്യത്തിന്റെ യുദ്ധാനുഭവങ്ങൾ പഠിച്ചുവരുന്നു. മിഡിൽ സ്കൂളുകളിൽ പ്രതിവർഷം 110 മണിക്കൂർ സമയം യുദ്ധപരിശീലനത്തിന് വിനിയോഗിക്കുന്നു

സാധാരണ കാലങ്ങളിൽ കുട്ടികൾക്കു ആരോഗ്യപരമായും മററുമുള്ള സംഗതികളിൽ പരിചയം സിദ്ധിക്കുന്നു. റോഡുകൾ വെടിപ്പാക്കുക, കാട്ടിൽനിന്നു മരം മുറിക്കുക, വിള്ളപ്പുകതിഷീപങ്ങൾ, ഫാറമുകൾ എന്നിവ ഫലടീപ്പിക്കുക മുതലായ ജോലികൾ അവർ ശീലിക്കുന്നു. ചില സംഗതികളിൽ റഷ്യൻവിദ്യാഭ്യാസസമ്പ്രദായത്തിന് അമേരിക്കൻസമ്പ്രദായത്തോടു സാമ്യമുണ്ട്.

സമുദായത്തിനുവേണ്ടിയാണ് താൻ ജീവിക്കുന്നതെന്നും, രാഷ്ട്രത്തിന്റെ പുരോഗതിയിൽ തനിക്കും ഒരു സ്ഥാനമുണ്ടെന്നും ഓരോ റഷ്യൻബാലനും വിശ്വസിക്കുന്നു. അതനുസരിച്ചുള്ള പരിശീലനം അവനു ലഭിക്കുന്നു. അതനുസരിച്ചു അവൻ പ്രവർത്തിക്കുന്നു.

---

# കുറിപ്പുകൾ

## സർ സ്റ്റാതാംഫണ്ടു് രൂപീകരണം.

മദിരാശിസംസ്ഥാന വിദ്യാഭ്യാസ മേലദ്ധ്യക്ഷൻ സർ റെവറൽ സ്റ്റാതാമിന്റെ നിർദ്ദേശംമൂലം മലബാർ മുസ്ലിംകളുടെ വിദ്യാഭ്യാസ പുരോഗമനത്തിനുണ്ടായേക്കാവുന്ന തടസ്സങ്ങളെയും പരിഹാരമാർഗ്ഗങ്ങളേയും കുറിച്ചു ഖാൻബഹാദൂർ മുഹമ്മദുസാഹിബ് പുറപ്പെടുവിച്ച ഒരഭ്യർത്ഥനയെ തുടർന്നു കഴിഞ്ഞലക്കം റവ്യൂവിൽ ഞങ്ങൾ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളതു് വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമല്ലോ.

മാപ്പിള വിദ്യാഭ്യാസത്തിന്ന സർ സ്റ്റാതാം ചെയ്തിരുന്ന ആനുകൂല്യങ്ങളെ ആരാഞ്ഞറിയുന്നതിന്നും മാപ്പിളപ്രധാനരെ നേരിട്ടുകണ്ടു സർ സ്റ്റാതാം പദ്ധതികളെ വിജയകരമാംവണ്ണം തുടർന്നു പോകുന്നതിന്ന അവരുടെ സഹായസഹകരണങ്ങളെ നേടുന്നതിന്നും ഇപ്പോഴത്തെ വിദ്യാഭ്യാസ മേലദ്ധ്യക്ഷൻ ഡോക്ടർ ബി. ബി. ഡെ മദ്ധ്യം ഡിവിഷനൽ സ്കൂൾ ഇൻസ്പെക്ടർ ഖാൻബഹദൂർ മുഹമ്മദ്സാഹിബും മററു വിദ്യാഭ്യാസാധികൃതന്മാരുമൊന്നിച്ചു തിരൂര്, മലപ്പുറം എന്നീ മുസ്ലിംഹൈസ്കൂളുകൾസന്ദർശിച്ചതിനുശേഷംകോഴിക്കോട്ടുവെച്ചു തിരൂർ മുസ്ലിം ഗേൾസ് ഹൈസ്കൂൾ കമ്മിററിയുടെ ആഭിമുഖ്യത്തിൽ വിളിച്ചുകൂട്ടിയ ഒരു യോഗത്തിൽ ഇയ്യിടെ പങ്കെടുക്കുകയുണ്ടായി. യോഗത്തിൽ മുസ്ലിം വിദ്യാഭ്യാസ തല്പരന്മാരായ പല മാന്യന്മാരും പങ്കെടുത്തിരുന്നു. സർ സ്റ്റാതാമിന്റെ പദ്ധതിയനുസരിച്ചു മേലിലും വിദ്യാഭ്യാസ പരിശ്രമങ്ങൾ തുടർന്നുപോകേണ്ട ആവശ്യകതയെക്കുറിച്ചും അതിന്റെ പ്രായോഗികവശങ്ങളെക്കുറിച്ചും യോഗത്തിൽവെച്ചു പര്യാലോചിച്ചു. ആണ്ടുതോറും ആവശ്യമനുസരിച്ചു ഓരോരുത്തരെയും സമീപിച്ചു സംഭാവനകൾ ശേഖരിച്ചു കാര്യങ്ങൾ നിർവ്വഹിച്ചുവരുന്ന ഇന്നത്തെ സമ്പ്രദായം അസൗകര്യവും അപ്രായോഗികവുമാകയാൽ ഒരു ലക്ഷത്തിൽ കുറയാതെയുള്ള ഒരു സംഖ്യ പിരിച്ചെടുത്തു ഗവൎമ്മെണ്ടു സെക്യൂരിററികളിലും മററും നിക്ഷേപിച്ചു അതിന്റെ വർഷംപ്രതിയുണ്ടാകുന്ന ആദായംകൊണ്ടു [illegible] സാധു ബാലികാബാലന്മാർക്ക വേതനം നൽകുകയായിരിക്കും ഉത്തമമാർഗ്ഗമെന്ന വിദ്യാഭ്യാസമേലദ്ധ്യക്ഷന്റെ അഭിപ്രായത്തെ യോഗം സ്വാഗതംചെയ്തു.

തിരൂർ മുസ്ലിം ഗേൾസ് ഹൈസ്കൂൾ കമ്മിററിയുടെ പ്രവൎത്തനപരിധി സമുദായാഭിവൃദ്ധിക്കാവശ്യമായ മററു കാര്യങ്ങളിലും ഏർപ്പെടുത്തത്തക്കവണ്ണം വിപുലമാക്കി മലബാർ മുസ്ലിം ഡവലപ്പ്മെന്റ് ആന്റ് വിദ്യാഭ്യാസപ്രചാരണകൌൺസിൽ(Malabar Muslim Development and Educational council) എന്നാക്കുന്നതും കൌൺസിലിന്റെ പ്രാതിനിധ്യസ്വഭാവം കൂടുതൽ അംഗങ്ങളെ ചേർത്തുവിപുലപ്പെടുത്താനും തീർച്ചപ്പെടുത്തിയിട്ടുള്ളതും സന്ദർഭോചിതമായിട്ടുണ്ടു

സ്വാധീനശക്തിയുള്ള കമ്മിററികൾ രൂപീകരിച്ചു ആദർശപരങ്ങളായ നിയമാവലികൾ സൃഷ്ടിക്കുക കേരളമുസ്ലിമിങ്ങളിൽ പഴക്കമേറിയ ഒരു സമ്പ്രദായമാണു്. എന്നാൽ പ്രവൃത്തിപഥത്തിൽവരുമ്പോൾ ആദർശങ്ങൾ വനകുസുമങ്ങൾ മാത്രമായിട്ടാണു് അവശേഷിക്കാറ. ഈ ദുരവസ്ഥ പ്രസ്തുത കാര്യത്തിലും ആവർത്തിക്കപ്പെടുകയില്ലെന്ന ഞങ്ങൾ വിശ്വസിക്കുന്നു. ഫണ്ടു രൂപീകരണകാര്യത്തിലും പ്രാരംഭപ്രവൃത്തികൾ തുടങ്ങിയതായും പതിനാലായിരത്തോളം ഉറുപ്പിക സംഭാവനസിദ്ധിച്ചതായും അറിയുന്നതിൽ ഞങ്ങൾക്കുളവായ സന്തോഷമുണ്ടു്. മുവ്വായിരംഉറുപ്പികമുതൽ 250കവരെ പലമഹാന്മാരും സംഭാവനനൽകിയതായറിയുന്നു. തങ്ങളുടെ കഴിവനുസരിച്ചു ഓരോരുത്തരും പ്രവർത്തിക്കുന്നതായാൽ ഒരുലക്ഷം ഉറുപ്പിക എളുപ്പത്തിൽ ചേർന്നുകിട്ടുന്നതാണു്.

വിദ്യാഭ്യാസ മേലദ്ധ്യക്ഷൻ ഡോക്ടർ ഡെ തന്നാൽകഴിയുന്ന സർവ്വസഹായവും മുസ്ലിംവിദ്യാഭ്യാസകാര്യത്തിൽ വാഗ്ദാനംചെയ്തിരിക്കുന്ന ഈയവസരത്തിൽ സമുദായത്തിന്ന വിദ്യാഭ്യാസ പുരോഗമനത്തിലുള്ള അഭിലാഷവും അഭിവാഞ്ഛയും പ്രത്യക്ഷപ്പെടുത്തത്തക്ക കൈയഴച്ചു സംഭാവനചെയ്തിട്ടായിരിക്കണമെന്ന ഞങ്ങൾ പ്രത്യേകം അനുസ്മരിപ്പിച്ചുകൊള്ളട്ടെ. വിദ്യാഭ്യാസത്തിൽകൂടെയല്ലാതെ യാതൊരുസമുദായവും പുരോഗമിച്ചിട്ടില്ലെന്നും പുരോഗമിക്കയില്ലെന്നുമുള്ള വാസ്തവം മുസ്ലിംസമുദായം ഓർമ്മിച്ചു പ്രവർത്തിക്കുന്നതായാൽ രാഷ്ട്രീയമായ അവശതകൾ താനേ അസ്തമിച്ചുകൊള്ളും. വിദ്യാശൂന്യരായ ഒരു ജനത രാഷ്ട്രീയമോചനത്തിന്ന എത്രതന്നെ വെമ്പിയാലും അതുകൊണ്ടു ഫലം സിദ്ധിക്കുന്നതല്ല.